സ്ഥാണുരവിയുടെ ശാസനത്തിൽ വേണാട്ടു രാജാവിനെ 'തിരുവടികൾ' എന്നാണു പേർ പറയുന്നതു്.

'വഞ്ചിവേന്തൻ' എന്നതു ചേരരാജാക്കന്മാരുടെ ഒരു സ്ഥാനപ്പേരാണു്. ആ സ്ഥാനപ്പേരു തന്നെ തിരുവിതാംകൂർ രാജാക്കന്മാർക്കും പിന്നീടു ഉപയോഗിച്ചുകാണുന്നു.[27]

'വില്ലവൻ' എന്ന സ്ഥാനം ചേരരാജാക്കന്മാരുടേതായിരുന്നു. അവരുടെ രാജമുദ്ര ഒരു വില്ലു് ആയിരുന്നു എന്നുള്ളതു ഇതിനെ ലക്ഷ്യപ്പെടുത്തുന്നു.[28]

പിന്നെ ആ സ്ഥാനം വേണാട്ടുരാജാക്കന്മാരെ ഉദ്ദേശിച്ചു ഉപയോഗപ്പെടുത്തിക്കാണുന്നു.[29]

അപ്രകാരം തന്നെ പുരാതനചേരരാജാക്കന്മാരുടെ സ്ഥാനപ്പേരായ[30] 'മാ (=മഹാ) + കോതയർ' എന്നതു തിരുവിതാംകൂർ രാജാക്കന്മാർക്കായി.[31]

---

27. ഇരവികുട്ടിപിള്ള പടപ്പാട്ടു്. കൈരളി. ൫-ാം പുസ്തകം 157.
28 The crest or cognisance of the Chera King was a bow. · Early History of India· Vincent Smith, page 459· Travancore Arch Series Part I, page 116.
29 Travancore Arch Series Part I, page 59.
30 History of Travancore Page 2·
31 Kodai was an epithet applied to the Kings of Travancore· Travancore State Manual Vol, I, page 252.

അഗസ്തീശ്വരം താലൂക്കിൽ നിന്നുകിട്ടിയ ഒരു ശിലാരേഖയിൽ 'മാറവർമ്മൻശ്രീവല്ലഭൻ' എന്ന പാണ്ഡ്യരാജാവിന്റെ പുത്രനും കൊല്ലം ൩൪൨-ാ മാണ്ടു വേണാട്ടുരാജാവായിരുന്ന 'ശ്രീവീരഉദയമാർത്താണ്ഡവർമ്മന്റെ' പുത്രീപുത്രനുമായ എളയടപ്പുതമ്പുരാൻ മാതൃവംശത്തിന്റെയും പിതൃവംശത്തിന്റെയും ഓർമ്മരക്ഷയ്ക്കായി 'ഉദയമാർത്താണ്ഡമണ്ഡപം' എന്ന് ഒരു മണ്ഡപം പണിചെയ്യിച്ചു തന്റെ മാതാവായ 'ഉദയമാർത്താണ്ഡത്രിഭുവനദേവി' യുടെ പ്രതിമ ഒരു സ്തംഭത്തിന്മേൽ കൊത്തിവെച്ചു ആ സ്തംഭത്തിന്മേൽ വിവരം രേഖപ്പെടുത്തീട്ടുള്ളതിൽ മാതൃവംശത്തിന്റെ പേർ 'ചേര' മെന്നും പിതൃ വംശത്തിന്റെ പേർ 'ശ്രീവല്ലഭം' എന്നും പറയുന്നു.

"ശ്രീവല്ലഭപ്പെരുമാളുടെയും മററും ഉന്നതവംശത്തിന്നു ഖ്യാതിയുണ്ടാക്കിത്തീർക്കുവാൻ ജനിച്ച എളയടപ്പുതമ്പുരാൻ, ചേരവംശത്തിന്റെ ഖ്യാതിക്കായി ജനിച്ച ഉദയമാർത്താണ്ഡന്റെ തിരുനാമത്തിൽ ഇര ശാരമഡയ്യൂർ ക്ഷേത്രത്തിൽ ഒരു മണ്ഡപം തീർത്തതിൽ ആചന്ദ്രതാരകം നിലനിൽക്കുന്നതിനായി ഉദയമാർത്താണ്ഡ ത്രിഭുവനദേവിയെ പ്രതിഷ്ഠിച്ചിരിക്കുന്നു."[32]

കൊല്ലം ൩൭൧ വരെ വേണാട്ടുവാണിരുന്ന രാജാവിന്റെ പേരു 'ചേരഉദയമാർത്താണ്ഡവർമ്മൻ' എന്നായിരുന്നു.[33]

32 Travancore Gazette Arch. Sheet No. 5, para 2. Inscription New Series No. 62. Translation.

33 Travancore State Manual Vol. I, p. 279.

കൊല്ലം ൩൩൯-ാമാണ്ടിൽ വേണാട്ടുരാജാവായിരുന്ന രണ്ടാമത്തെ ജയസിംഹനെ കോട്ടാറു പരശുരാമപ്പെരുന്തെരു എന്ന സ്ഥലത്തെ ഒരു ശിലാരേഖയിൽ 'ചേരകുടുംബത്തിലെ കിരീടപതി' എന്നു വിവരിച്ചുകാണുന്നു.[34]

ചേരമഹാദേവി, ബ്രഹ്മദേശം, അംബാസമുദ്രം, കല്ലക്കാട്, തൃക്കണങ്കുടി, വള്ളിയൂർ, ഈറോഡ്, കോയമ്പത്തൂർ മുതലായി ചേരരാജ്യത്തും പാണ്ഡ്യരാജ്യത്തും ഉൾപ്പെട്ടിരുന്ന പല പ്രദേശങ്ങളിലും തിരുവിതാംകൂർ രാജാക്കന്മാരാൽ ദത്തംചെയ്യപ്പെട്ട ഉപ്പടിദാനങ്ങളെ ലക്ഷ്യപ്പെടുത്തുന്നതായ, എന്നുവേണ്ട, പലതരത്തിലുള്ള ശിലാരേഖകളും താമ്രശാസനങ്ങളും ഇന്നും കാണാനുണ്ട്.[35]

പാണ്ടിയിൽ മൂവല്ലൂർ എന്ന ദിക്കിലെ ശിവക്ഷേത്രത്തിൽ കല്ലിൽ കൊത്തിക്കാണുന്ന തമിഴും സംസ്കൃതപദ്യങ്ങളിൽ മിക്കതും തൃപ്പാപ്പൂർ സ്വരൂപത്തിലെ മാർത്താണ്ഡവർമ്മൻ എന്ന പേരായ 'അഖിലകലാവല്ലഭൻ ചേരമാൻപെരുമാൾ' എന്നാളാൽ രചിക്കപ്പെട്ടതാണെന്നു കാണുന്നു. അക്കാലത്തു വേണാട് വാണിരുന്നതു ചിറവായ് മൂത്ത തിരുവടിയായ 'സകലകലൈ മാർത്താണ്ഡവർമ്മ'ാവായിരുന്നു എന്നു ശുചീന്ദ്രത്തുള്ള കൊല്ലം ൬൩൩-ാമതിലെ ശിലാരേ

34 Ibid· 278—79.
35 History of Travancore page 34· Trav· Arch. Part I, page 55·

ഖകൊണ്ടു[36] വെളിപ്പെടുന്നു. ഇദ്ദേഹം ആഹവപരമ പാണ്ഡ്യന്റെ പുത്രനായ ശ്രീ വല്ലഭപാണ്ഡ്യനെ പാണ്ഡ്യരാജ്യത്തുനിന്നു ഓടിച്ചു കളയുകയും വിജയനഗരത്തേക്കുകൊടുത്തു വന്ന കപ്പം മുടക്കം വരുത്തുകയും വിജയ നഗരത്തോട് എതിൎത്തു നിന്നിരുന്ന ചോള രാജാവിന്നു് അഭയം നൽകുകയും ചെയ്തുകൊണ്ടു് വിജയനഗരരാജാവു് ഒരു സൈന്യത്തെ ‘തിരുവടിരാജ്യത്തേ’ക്കയച്ചു് ചേരനുമായി പടവെട്ടി തോല്പിച്ചു് അനന്തശയനത്തു (തിരുവനന്തപുരത്തു) ചെന്നു് അവിടെവച്ചു് ചേരരാജാവുമായി സന്ധിക്കരാറു ചെയ്തു എന്നു ‘അച്യുതദേവരാജാഭ്യുദയം’ എന്ന സംസ്കൃത കാവ്യത്തിൽ കാണുന്നുണ്ടു്.

ഈ[37] വക ലക്ഷ്യങ്ങൾ മെററിയർ സായ്വ് തന്റെ അഭിപ്രായങ്ങൾക്കാസ്പദമാക്കി പറയുന്ന ‘ബഹു ജന സമ്മത’ത്തേക്കാൾ സ്വീകാരയോഗ്യമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇനി വേണാട്ടു രാജവംശത്തിന്റെ ഉല്പത്തിയെപ്പററിയും ഹിരണ്യഗർഭദാനം കൊണ്ടു് അവൎക്കു ജാതിയിൽ ഉൽകൃഷ്ടത സമ്പാദിച്ചിട്ടാവശ്യമില്ലെന്നുള്ളതിനെപ്പററിയും ചിന്തിക്കാം.

വേണാട്ടുരാജവംശത്തിന്റെ ഉല്പത്തിയെ കുറിച്ചു മറെറാരു സന്ദൎഭത്തിൽ ‘കൈരളി’ മാസികയിൽ

---

36 Travancore Arch. Part I, page 56 and Note 22.

37 The New India 15-12-1915, Achutharajabhyudayam page 17.

സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.[38] വേണാട്ട രാജാക്കന്മാർ സോമവംശജന്മാരായ യാദവന്മാരാകുന്നു. ഈ യദുവംശരാജാക്കന്മാർ കേരളത്തിന്റെ പശ്ചിമഭാഗങ്ങളിലാണു് ആദ്യം നാടുവാണിരുന്നതു്. പിന്നെ പാണ്ഡ്യചോള രാജാക്കന്മാരുടെ ആക്രമണം നിമിത്തം കോട്ടാർ, കൊല്ലം, വിഴിഞ്ഞിയം, കോഴിക്കോട്ട മുതലായ സ്ഥലങ്ങളിലേക്ക മാറി ഇരിക്കേണ്ടതായിവന്നു. അവർ പല ശാഖകളായി തിരിഞ്ഞു് വേണാട്ട രാജ്യത്തിന്റെ ഓരോ ഖണ്ഡങ്ങൾ ഭരിച്ചു വന്നു. ശ്രീപത്മനാഭസ്വാമി ക്ഷേത്രകണക്കുകളിൽ താഴെ പേർ പറയുന്ന ശാഖാനാമങ്ങൾ പലയിടത്തുമായി കാണുന്നുണ്ട്. (൧) കീഴ്പേരൂർ, (൨) തൃപ്പാപ്പൂർ, (൩) ദേശിംഗനാട്ട്, (൪) ചിറവാ. "കീഴ്പേരൂർ" "വടശേരി" എന്ന രണ്ടു് ഇല്ലപ്പേരുകൾ കൂടി ഉണ്ടായിരുന്നതായി രണ്ടു ശിലാരേഖകളാലും കാണപ്പെടുന്നു.[39] ശാഖകൾ വേർതിരിഞ്ഞു ചില പ്രദേശങ്ങൾ ഭരിച്ചിരുന്നു എന്നും അവരിൽ ചിലർ ചില കാലങ്ങളിൽ ഈ പ്രദേശങ്ങളെ ഒഴിമാറിഭരിച്ചിരുന്നു എന്നും ഒരു ശാഖയിലെ മൂത്തയാൾ പിന്നെ മറേറാരു ശാഖയിലെ മൂത്താളായി വന്നു എന്നും ജ്യേഷ്ഠാനുജന്മാർ പ്രത്യേകശാഖകളിലെ മൂപ്പായിരുന്നിട്ടുണ്ടെന്നും ശാഖകൾ തമ്മിൽ

38. (കേരളി. ൨-ാം, ൩-ാം പുസ്തകങ്ങൾ.)

39 Trav: Arch: Pt. 1 p. 176—299.

ഷിദ്ധിച്ചുപോരാടിക്കൊണ്ടിരുന്നു എന്നും മററും കാണുന്നതാണു്. ചിറവാരു് മൂപ്പായിരുന്ന ശ്രീവീര 40 മാർത്താണ്ഡവർമ്മാവു് പിന്നെ തൃപ്പാപ്പൂർ മൂത്തതിരുവടിയായി എന്നു സ്ഥേറവുമാന്യുവലിൽ കാണുന്നു. കൊല്ലം ൫൭൫-ാമാണ്ടത്തെ ഒരു ശുചീന്ദ്രംശിലാരേഖയിൽ "ചേതിത്തവന്മരാനചേയ്യും നാട്ട (ദേശിംഗനാട്ട്) തിരുവടിയിരുന്നരുളിയിടമും ഇവർ തിരുത്തമ്പിയാർ ഇരാമവർമ്മരാനചിറവായ് മൂത്തതിരുവടി ഇരുന്നരുളിന ഇടമും" എന്നു പറഞ്ഞുകാണുന്നു. ഈ രേഖയിൽ നാലു സ്വരൂപങ്ങളുടെയും പേർ തിരിച്ചു പറയുന്നുണ്ടു്.

വേണാട്ട രാജാക്കന്മാർ പുരാതനകാലത്തു കൊല്ലത്തു സ്ഥിതിചെയ്തിരുന്നു എന്നു സ്ഥാണുരവിയുടെ കാലത്തുണ്ടായ ചെപ്പേടുകൊണ്ടും ശ്രീവല്ലവൻ (ശ്രീവല്ലഭൻ) കോത (ഗോദ)യുടെ രേഖകളെക്കൊണ്ടും നമുക്കറിയാം. പിന്നെ ക്രി. അ. ൧൦൪൩ വരെ കേരളം അല്ലെങ്കിൽ ചേരം വാണിരുന്ന ഭാസ്കരരവിവർമ്മന്റെ ചിലരേഖകളിലും വേണാട്ടരാജാക്കന്മാരുടെപേർ പറയുന്നുണ്ടു്. അവിടുന്നു ൨൫൦ കൊല്ലം കഴിഞ്ഞു ക്രി. അ. ൧൨൬൫-൬൬-ക്കു് കൊല്ലം ൪൪൧-ൽ വേണാട്ട രാജാവായ പ്രസിദ്ധപ്പെട്ട രവിവർമ്മകുലശേഖരൻ എന്നാരം ജനിച്ചു. ഇദ്ദേഹത്തിന്റെ വക കാഞ്ചീപുരത്തു അരുളാളപ്പെരുമാൾ കോവിലിലും ശ്രീരംഗത്തു് രംഗനാഥസ്വാമികോവിലിലും തിരുവനന്തപുരത്തു ചാലയിൽ ശിവക്ഷേത്രത്തിൽ കിടപ്പുള്ള ഒരു ശിലാസ്ഥംഭത്തി

ന്മേല്പ കൊത്തിക്കാണുന്ന രേഖകളിൽ[41] നിന്നും ചില സാരമായ സംഗതികളെ നമുക്കു ഗ്രഹിക്കാം. കാഞ്ചീപുരത്തും ശ്രീരംഗത്തും ഉള്ള രേഖകളിലെ ആദിശ്ലോകങ്ങൾ ഒന്നുതന്നെയാണ്. ചാലയിലെ രേഖ അപൂൎണ്ണവും കാഞ്ചീപുരം രേഖയിലെ ബിരുദനാമങ്ങൾ മാത്രം കൊത്തിയിട്ടുള്ളതുമാണ്.

സ്വസ്തി ശ്രീ ജയസിംഹ ഇത്യഭിഹിത-
　സ്സോമാന്വയോത്തംസകോ-
രാജാസീദിഹ കേരളേഷു വിഷയേ
　നാഥോ യദുക്ഷ്മാഭൃതാം
ജാതസ്താസ്യ ദിവമ്മഭ്രൂപതിരമാ-
　ദേവ്യാം കുമാരശ്ശിവാ-
'ദ്രേഫവ്യാപ്യ'ശകാബ്ദരാജി സമയേ
　ദേഹീവ വീരോ രസഃ　　൧.

ക്ഷയം നീത്വാ സോയം കലിബല-
　മിവാരാതി നിവഹാൻ
ജയശ്രീവത് കൃത്വാ നിജസഹ-
　ചരീം പാണ്ഡ്യതനയാം
ത്രയസ്ത്രിംശദ്ദേഷോംശ ഇവ
　യയൌ കേരളപദം
രരക്ഷ സ്വം രാഷ്ട്രം നഗരമിവ
　കോലംബമധിപഃ　　൨.

---

41 Epigra. Ind Vol. IV P. P. 146 to 152 Trav; Arch: Pt II pag 58—59.

ഈ ശ്ലോകങ്ങളെക്കൊണ്ട് രവിവർമ്മൻ കേരളരാജ്യം ഭരിച്ചിരുന്ന സോമവംശത്തിലെ യദുകുലോത്ഭവനായ ജയസിംഹന്റെയും ഉമാദേവിയുടെയും പുത്രനായിരുന്നു എന്നും 'ദേഹവ്യാപ്യ'[42] എന്ന ശകവർഷം ൧൧൮൮-ാമാണ്ടിനു ശരിയായ ക്രി. അ. ൧൨൬൬-ാമത്തെ കൊല്ലം ൪൪൧-ൽ ജനിച്ചു എന്നും കാണുന്നു. അദ്ദേഹം ശത്രുക്കളെ ജയിച്ചതിന്റെ ശേഷം ഒരു പാണ്ഡ്യരാജകുമാരിയെ വിവാഹം കഴിച്ചു മുപ്പത്തിമൂന്നാമത്തെ വയസ്സിൽ കേരളരാജ്യം മുഴുവൻ കീഴടക്കി തന്റെ കൊല്ലം നഗരത്തെ ഏതുവിധം ഭരിച്ചുവന്നുവോ അതുപോലെ അവിടവും ഭരിച്ചു എന്നും കാണുന്നു.

കാഞ്ചീപുരത്തെ രേഖയിൽ രവിവർമ്മ മഹാരാജാവിനു താഴെ പറയുന്ന ബിരുദനാമങ്ങൾ ഉപയോഗിച്ചു കാണുന്നു.

"സ്വസ്തിശ്രീ," ചന്ദ്രമംഗളപ്രദീപ, യാദവനാരായണ, കേരളദേശപുണ്യപരിണാമ, നാമാന്തരകുന്ന, കൂപകസാർവ്വഭൗമ, കുലശിഖരപ്രതിഷ്ഠാപിത, ഗരുഡധ്വജ, കോളംബപുരാധീശ്വര, ശ്രീപത്മനാഭപാദകമലാരാധക, പ്രണതരാജപ്രതിഷ്ഠാചാര്യ, വിമതരാജ

42. ഈ ഉമാദേവി കൂപകരാജ്യത്തെ രാജ്ഞിയായിരുന്നു എന്നു തിരുവിതാംകൂർ സ്റ്റേറ്റ് മാന്വൽ ൧-ാം പുസ്തകം ൨൪൯-ാം ഭാഗത്തു പറഞ്ഞുകാണുന്നു. കാഞ്ചീപുരം ശ്രീരംഗം രേഖകളിൽ അങ്ങിനെ പറയുന്നില്ല. ഉമാദേവി കൂപകരാജ്ഞിയായിരിക്കാമെന്നുള്ള നിലയിൽ കേരളി മാസികയിൽ പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾ അത്ര ശരിയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

ബന്ധികര, ധമ്മരാജമൂലകന്ദ, സല്ഗുണാലങ്കാര, ചതുഷ്ഷഷ്ടികലാവല്ലഭ, ദക്ഷിണഭോജരാജ, സംഗ്രാമധീര, മഹാരാജാധിരാജ പരമേശ്വര ജയസിംഹദേവനന്ദന രവിവമ്മരാജകുലശേഖര ദേവ ത്രിഭുവനചക്രവത്തി.

കീഴ്വരയിട്ടബിരുദനാമങ്ങൾ സൂചിപ്പിക്കുന്നതെന്തെന്നാൽ.-

'ചന്ദ്രമംഗലപ്രദീപ:'=രവിവമ്മൻ സോമവംശത്തിലുള്ള ആളാണു്.

'യാദവനാരായണ'=അദ്ദേഹം ഒരു യാദവനാണു്.

'കൃപക സാവ്വഭൌമ'[43]='കൃപകം'=തുറങ്ങിങ്കൽരാജ്യത്തെ സാവ്വഭൌമത്വം സിദ്ധിച്ചയാളാണു്.

'കോളംബപുരാധീശ്വര'='കോളംബപുരി=കൊല്ലം നഗരം; കൊല്ലം രാജാവാണു്.

'ശ്രീപത്മനാഭപാദകമലപരമാരാധക'=ഇതുകൊണ്ടു് അദ്ദേഹം വേണാട്ടരാജാവായിരുന്നു എന്നു സൂചിപ്പിക്കുന്നു. തിരുവിതാംകൂർ രാജാക്കന്മാർ ഏതുകാലത്തും 'ശ്രീപത്മനാഭപാദകമലപരമാരാധക'ന്മാരാണെന്നു പ്രത്യേകം പറയാനില്ലല്ലോ. കൊല്ലം [illegible]—[illegible] ഈ കാലത്തു വീരരവിവമ്മൻ കുലശേഖരപ്പെരുമാളുടെ തിരുവട്ടാർ, കേരളപുരം ക്ഷേത്രങ്ങളിലെ ശിലാരേഖകളിൽ 'അനവരതപത്മനാഭപാദാ

---

43 Some early sovereigns of Trav. pt. 1 page 34—35. കൃപകം കൊല്ലമാണെന്നും ഒരു പക്ഷമുണ്ടു്. ചീലാതിലകം പ്രസ്താവന.

ോവിന്ദസേവകൻ' എന്നു വിവരിക്കുന്നു.[44] മഹാനായ മാർത്താണ്ഡവർമ്മമഹാരാജാവു തിരുവിതാംകൂർ രാജ്യത്തെ തൃപ്പടിദാനം ചെയ്തതിൽ പിന്നെ 'ശ്രീപത്മനാഭദാസ'ന്മാരായി ഇന്നും വേണാട്ടുരാജാക്കന്മാർ തിരുവിതാംകൂർ രാജ്യം ഭരിച്ചുവരുന്നു.

രവിവർമ്മകുലശേഖരൻ അക്കാലത്തെ വേണാട്ടു രാജാവായിരുന്നു എന്നുള്ളതു 'ഉണ്ണിനീലിസന്ദേശം' 'ലീലാതിലകം'[45] എന്ന കാവ്യങ്ങളിൽനിന്നു വ്യക്തമാകുന്നുണ്ട്. ലീലാതിലകം എട്ടാം ശില്പത്തിൽ ഉദ്ധ. താഴെകാണിക്കുന്ന ശ്ലോകത്തെ കാഞ്ചീപുരം ശ്രീരംഗം രേഖകളിലെ ശ്ലോകങ്ങളോടുകൂടി ഒത്തുനോക്കുക.

'ദ്രോണാര്യ ദ്രുപദം ധനഞ്ജയ ഇവ
ക്ഷ്മാപാലബാലം ബലീ
വേണാടിന്നടയാത വീരരവിവ-
ർമ്മാഖ്യോ യദൂനാം പതിഃ
പാണ്ഡ്യം വിക്രമപൂർവ്വകം പടയിൽ വെ-
ച്ചാട്ടിപ്പിടിച്ചങ്ങനെ
പാണ്ഡ്യേശായ കൊടുത്തു തസ്യ തനയാം
പത്മാനനാമഗ്രഹീൽ'

ഉദാഹരണം ശ്ലോകങ്ങളും 'ഉണ്ണിനീലിസന്ദേശത്തിലെ[46] രാംശില്പത്തിൽ ഭാവനകോദാഹരണം, ചൈത്രകോ

44 Trav. Arch Pt 1. P. P. 178—179.

45 ലീലാതിലകം ഭാഷ. ആററൂർ കൃഷ്ണപിഷാരടിയുടെ പ്രസ്താവന. XVI—XVIII P. P. 91—92

46 രസികരഞ്ജിനി ൪-ം ൫-ം പുസ്തകങ്ങൾ; ഉണ്ണുനീലിസന്ദേശത്തിന്റെ നിർമ്മാണകാലം കൊല്ലം ൪൮൯-നും ൫൦൫-നും ഇടയ്ക്കായിരിക്കണമെന്നു കൃ..പിഷാരടി അഭിപ്രായപ്പെടുന്നു. ലീലാതിലകം പ്രസ്താവന. XIX.

൧൩-൧൮, ൫൦-൫൭-൩൧-൩൮-൩൯-൭൭-൭൮ മുതലായശ്ലോകങ്ങളും കൂടിനോക്കുക. ൧൮-൨൦ ശ്ലോകത്തിൽ രാജാവിനെ "സംഗ്രാമധീരൻ" എന്നു പറയുന്നു. കാഞ്ചീപുരം രേഖയിലും മററും രവിവൎമ്മന്നു ഈ ബിരുദനാമമുള്ളതായി കാണുന്നു.

വേണാട്ടുരാജാക്കന്മാരിൽ 'ജയസിംഹൻ' എന്ന[47] നാമധേയം അത്ര സാധാരണമല്ല. എന്നാൽ 'കേരളമാഹാത്മ്യം' ൯൫-ം ൯൩-ം അദ്ധ്യായങ്ങളിൽ ദക്ഷിണകേരളത്തിലെ അതായതു്, വേണാട്ടിലെരാജാക്കന്മാരുടെ പേർ പറയുന്നകൂട്ടത്തിൽ 'ജയശേഖരൻ' 'ജയവിക്രമൻ' എന്നുംമററും കാണുന്നുണ്ടു്. ജയസിംഹൻ ഒരു വിദേശീയനായിരുന്നുഎന്നും അദ്ദേഹം കൊല്ലം നഗരത്തെ കൈവശപ്പെടുത്തി തന്റെ വാസത്തെ അവിടെ സ്ഥാപിച്ചു എന്നും അദ്ദേഹത്തിന്റെ പുത്രനായ രവിവൎമ്മൻ കുലശേഖരൻ അദ്ദേഹത്തെ പിൻതുടൎന്നു എന്നും ഒരു പക്ഷമുണ്ടു്. ജയസിംഹൻ കൊല്ലം നഗരത്തെ ആക്രമിച്ചു കൈവശപ്പെടുത്തിയതായി കാഞ്ചീപുരം ശ്രീരംഗരേഖകൾ പറയുന്നില്ല. അദ്ദേഹം കൊല്ലത്തെ ആക്രമിച്ചു എടുത്തതായ ഒരു നൂതനവംശസ്ഥാപകനായിരുന്നു എങ്കിൽ ആ വിവരം പ്രത്യേകം ഈ രേഖകളിൽ പ്രസ്താവിക്കാതിരിക്കുന്നതല്ല. മറിച്ചുഅദ്ദേഹത്തിന്റെ

47 കേരളമാഹാത്മ്യം— ഭാരതവിലാസം അച്ചുക്കൂടം. P. ൧൯൧. അദ്ധ്യായം ൯൩.

പുത്രനായ രവിവര്‍മ്മനെ "കേരളദേശപുണ്യപരിണാമന്‍" എന്നു കൂടി പറയുന്നു. 'ജയസിംഹനാട്' അല്ലെങ്കില്‍ 'ദേശിംഗനാട്' വേണാട്ടു സ്വരൂപത്തില്‍പെട്ടതാണെന്നുള്ളതു വിചാരിക്കേണ്ടതാണ്. ജയസിംഹന്‍ അടുത്ത കാലത്തു പരദേശത്തുനിന്നു വന്നെത്തിയ ഒരു നൂതന വംശസ്ഥാപകനാകുവാന്‍ തരമില്ല. രവിവര്‍മ്മന്‍ കുലശേഖരന്റെ കാലം എന്നവസാനിച്ചു എന്നറിവാന്‍ സാധിക്കുന്നില്ല. എന്നാല്‍ ക്രി. അ. ൧൩൧൫-ക്കു കൊല്ലം ൪൯൧-ല്‍ അദ്ദേഹം ജീവിച്ചിരുന്നു എന്നു മുന്‍പറഞ്ഞ രേഖകളെ കൊണ്ടു നമുക്കു അറിയാം. അവിടുന്നു ഇരുപതു കൊല്ലത്തിന്നിപ്പുറം ൫൧൫-ാമാണ്ട് ദേശിങ്ങനാട്ടു സ്വരൂപത്തെ സംബന്ധിച്ചു ശ്രീപത്മനാഭസ്വാമി ക്ഷേത്രകണക്കില്‍ ഒരു എന്നം ചേര്‍ത്തു കാണുന്നുണ്ട്. ലീലാതിലകത്തില്‍ ഇദ്ദേഹത്തെ 'വേണാടിന്നടയോരു വീരരവിവര്‍മ്മാ ദേവ്യാദേവ്യൈകനാഥപതിഃ' എന്നു പ്രത്യേകം പറയുന്നു.

ജയസിംഹന്റെ പുത്രന്‍ എന്ന നിലയിലാണ് രവിവര്‍മ്മന്‍ അദ്ദേഹത്തെ പിന്‍തുടര്‍ന്നതു എന്നു നമുക്കു ഖണ്ഡിതമായി പറഞ്ഞുകൂടാ. മരുമക്കത്തായക്കാര്‍ക്ക് സ്ത്രീവഴിക്കുള്ള അവകാശികളില്ലാതെ വരുന്ന സന്ദര്‍ഭത്തില്‍ അവരുടെ മക്കളെ അവകാശികളായി തെരഞ്ഞെടുക്കുന്ന സമ്പ്രദായം ഇന്നും നടപ്പുണ്ട്. വേണാട്ടു രാജവംശം മരുമക്കത്തായക്കാരാണെന്നു പറയേണ്ടതില്ലല്ലോ. രവിവര്‍മ്മന്‍കുലശേഖരനെ ആവിധം തെരഞ്ഞെടുത്തതായിരിക്കാം. ഇതു ഊഹം മാത്രമാണ്. എന്നാല്‍ യുക്തിക്കെതിരായ ഊഹമെന്നു പറഞ്ഞുകൂടാ.

രവിവമ്മൻകുലശേഖരൻ ഒരു പാണ്ഡ്യരാജകന്യകയെ വിവാഹം ചെയ്തു എന്നു കാണുന്നുണ്ടല്ലോ. അതിൽ മക്കളുണ്ടായിരുന്നുവോ എന്നു അറിയുന്നില്ല. അദ്ദേഹത്തെ പിൻതുടൎന്നതു് അദ്ദേഹത്തിന്റെ സഹോദരനായിരുന്ന ആദിത്യവമ്മനാണു്. 'ഉണ്ണിനീലിസന്ദേശ'ത്തിന്റെ ൨,൧൨-ാം ശ്ലോകത്തിലെ 'പാരേറീടും പുകളിരവിവമ്മന്നു രണ്ടാമൻ ഞാൻ' എന്നു ആദിത്യവമ്മൻ പറയുന്ന ഭാഗംകൊണ്ടു രവിവമ്മചക്രവത്തിയും ആദിത്യവമ്മരാജാവും ഒരു രാജകുടുംബത്തിൽ തന്നെ ജനിച്ച ജ്യേഷ്ഠാനുജന്മാരാണെന്നു വ്യക്തമാകുന്നു. ആദിത്യവമ്മൻ രവിവമ്മചക്രവത്തിയുടെ സേനാനായകനുമായിരുന്നു. ഇതു് ആ കാവ്യത്തിന്റെ ൧൩-ാം, ൨൦-ാം ശ്ലോകങ്ങളെക്കൊണ്ടറിയാം. ഈ ആദിത്യവമ്മരാജാവു തൃപ്പാപ്പൂർ മൂപ്പായിരുന്നു എന്നും യദുവംശക്കാരനാണെന്നും ആ കാ[48]വ്യത്തിൽ പറയുന്നുണ്ടു്. വഞ്ചിയൂർ ക്ഷേത്രത്തിലെ ഗ്രന്ഥവരികൊണ്ടു ആദിത്യവമ്മരാജാവു ആ ക്ഷേത്രകാൎയ്യങ്ങൾ ഊരാഴ്മക്കാരോടു അവരുടെ അപേക്ഷയിന്മേൽ കയ്യേററുവാങ്ങി ക്ഷേത്രം രക്ഷിക്കാമെന്നു സമ്മതിച്ചതായി കൊല്ലം ൭൦൪-ാമാണ്ടു തൃപ്പാദസ്വരൂപത്തിലെ രാജാവായിരുന്നുവെന്നു വ്യക്തമാകു

48. ഉണ്ണിനീലി സന്ദേശം 50-75-88- ശ്ലോകങ്ങളിൽ 'യദുപതേ' എന്നും 105-ാംശ്ലോകത്തിൽ യദുകുലാധീശ' എന്നുമുള്ള സംബോധനകൾ കാണുന്നു.

[49] ന്നു. അപ്പോൾ കൊല്ലം ൫൱൨-ന്നു ശേഷം ൫൱൪-ാമാണ്ടിടക്കു രവിവർമ്മചക്രവർത്തി അന്തരിച്ചു എന്നു വിചാരിക്കാം. വയ്ക്കം ക്ഷേത്രം കയ്യേററുവാങ്ങിയ ആദിത്യവർമ്മനും 'ഉണ്ണിനീലിസന്ദേശ'ത്തിലെ ആദിത്യവർമ്മനും ഒരാൾ തന്നെയാണെന്നും അവിടുന്നു രവിവർമ്മചക്രവർത്തിയുടെ സഹോദരനായിരുന്നു എന്നും വിചാരിക്കുവാൻ ഇനിയും സംഗതികളുണ്ടു്. മാമ്പള്ളി പണ്ടാരത്തിലെ ഉപദേശപ്രകാരമാണു് ആദിത്യവർമ്മൻ ക്ഷേത്രം കയ്യേററതു് എന്നു വയ്ക്കം ഗ്രന്ഥവരിയിൽ കാണുന്നു. മാമ്പിള്ളി പണ്ടാരത്തിലെയാണു് തമ്പുരാന്റെ പ്രതിനിധിയായി കോയിമ്മസ്ഥാനത്തേക്കു അയക്കപ്പെട്ടതു്. 'ഉണ്ണിനീലിസന്ദേശം' ൬-ാം ശ്ലോകത്തിൽ "വേരിച്ചൊല്ലാർ മനസിജകയ്യൽക്കണ്ണരനെച്ചെൻറുണനെരെ—ക്കോരിമെക്കക്രൂപ്പുടനിരവിവർമ്മാഖ്യവേണാടർകോനേ." എന്നും ൧൭-ാം ശ്ലോകത്തിൽ

"അസ്മദ്ഭ്രാതാ മുഴവനറിയിച്ചു മാമ്പിള്ളിയെക്കൊ
ണ്ടല്പസ്മേരാനമിതവദനം വീരനിപ്പോതനേരം"

എന്നും കാണുന്നു. മാമ്പിള്ളി പണ്ടാരത്തിൽ നിന്നു ഈ ജ്യേഷ്ഠാനുജരാജാക്കന്മാരുടെ ഏററവും വിശ്വാസമായിരുന്നു. ഇന്നും വയ്ക്കം ക്ഷേത്രത്തിൽ സ

49. 'കൊച്ചിരാജ്യചരിത്രം,' ൧-ാം പുസ്തകം 190-191 ഭാഗങ്ങളിൽ വയ്ക്കംക്ഷേത്രത്തിലെ മേൽക്കോയ്മസ്ഥാനം ശർക്കരകോവിലന്മാർ ഉപേക്ഷിച്ചതു് കൊല്ലം 582 ലും തൃപ്പാദസ്വരൂപത്തിങ്കൽ നിന്നും കൈക്കൊണ്ടതു 584 ലും ആണെന്നു പറഞ്ഞിരിക്കുന്നു. 582-584 എന്നതു് 502-504 എന്നാക്കണം. ഇതുകൾ കയ്യെഴുത്തുപുസ്തകത്തിൽ നിന്നും പകർത്തിയതിൽ സംഭവിച്ച തെററു മാത്രമാണു്.

മുടായസ്ഥാനം അവിടെക്കാണ്. വയ്യൂരു കൊട്ടാരത്തെ മാമ്പിള്ളിമഠം എന്നുംപേർ വിളിക്കുന്നുണ്ട്.

രവിവമ്മ ചക്രവത്തി ഒരു പാണ്ഡ്യരാജകുമാരിയെവിവാഹം കഴിച്ചതായി കാണുന്നുണ്ടല്ലൊ. പുരാതന കേരള (ചേര)[50] രാജാക്കന്മാർ ഇന്നത്തെ മലയാള രാജവംശങ്ങളെപ്പോലെ മരുമക്കത്തായം അനുസരിച്ചു വന്നവരായിരുന്നു എങ്കിലും മക്കത്തായികളായിരുന്ന ചോളപാണ്ഡ്യകുടുംബങ്ങളുമായി വിവാഹസംബന്ധത്തിനു യാതൊരു വിരോധവുമുണ്ടായിരുന്നില്ലാ എന്നു 'ചിലപ്പതികാരം', 'പതിററിപത്ത്' എന്ന തമിഴ് സാഹിത്യങ്ങളിൽ നിന്നു നമുക്കറിയാം.[51] ഇന്നുള്ള പയ്യന്നൂർ ഗ്രാമക്കാരായ നമ്പൂതിരിമാരെപ്പോലെ കേരളരാജവംശങ്ങളിലെ സ്ത്രീപുരുഷന്മാർ ശാസ്ത്രോക്തമായ വിവാഹം ചെയ്യുക പതിവായിരുന്നു. പല ചോള പാണ്ഡ്യരാജാക്കന്മാരും കേരളരാജകന്യകമാരെ വിവാഹം കഴിച്ചു വഴിക്കു അവരുടെ സന്തതികൾ കേരളം ഭരിച്ചിട്ടുണ്ട്. ഇവരെ ആയിരിക്കാം ചേരപ്പെരുമാൾ ചോളപ്പെരുമാൾ എന്നും മററും പറയുന്നത്. പരാന്തകപാണ്ഡ്യൻ ഒരു കൂപകരാജകുമാരിയെയാണു വിവാഹം കഴിച്ചിരുന്നത്. കേരളരാജാക്കന്മാർ ചോളപാണ്ഡ്യരാജ കന്യകമാരെ

50. 'ചേരം'-'കേരളം' എന്നതുപര്യായപദങ്ങളാണു്. തമിഴിൽ 'ചേര'മെന്നും കർണ്ണാടകം സംസ്കൃതം ഇതുകളിൽ 'കേരളം' എന്നും പറയുന്നു. See Gundert's malayalam Dictionary.

5. Tamil Studies Pt 1 p p 272, 357, 358

വിവാഹം കഴിച്ചതായും കാണുന്നുണ്ടു്. മുൻ കാല[52]ത്തു കേരളത്തിലെ വേണാട്ട രാജകുടുംബവും പരദേശത്തെ ചോളപാണ്ഡ്യരാജകുടുംബങ്ങളും തമ്മിലുണ്ടായിരുന്ന വിവാഹബന്ധത്തെ തെളിയിക്കുന്ന ചില രേഖകളും മററും 'കൈരളി' എന്ന മാസിക ൪-ാം പുസ്തകം ൨.൩.൫ മുതൽ ഭാഗങ്ങളിൽ വിവരിച്ചിട്ടുണ്ടു്. കൊല്ലം ൭൦൦-ാമാണ്ടു വരെ ഈ വക വിവാഹം നടന്നിരുന്നതായി കാണുന്നുണ്ടു്. ൭൦൦-ാമാണ്ടിൽ നാട്ട നീങ്ങിയ വേണാട്ട ഭൂതല വീര ഉദയമാർത്താണ്ഡവമ്മരാജാവു് 'ചോളകുലവല്ലി' എന്ന ചോളരാജകുമാരിയെയാണു് വിവാഹം കഴിച്ചിരുന്നതു്. അതിൽ പിന്നെ വേണാട്ട രാജാക്കന്മാർ ഈ വിധമുള്ള വിവാഹം ചെയ്തുകാണുന്നില്ല. ദായക്രമത്തിന്നനുരൂപമില്ലായ്കയാൽ കാലാന്തരത്തിൽ ചേരചോളപാണ്ഡ്യന്മാർ തമ്മിൽ അകൽച്ച വർദ്ധിച്ചുവന്നു. മലയാളബ്രാഹ്മണരായ നമ്പൂതിരിമാരുടെ വൈദികപ്രാബല്യത ക്രമേണ വർദ്ധിച്ചു വരികയും ചോളവും പാണ്ടിയുമായി വേണാടിനുള്ള ബന്ധം കുറഞ്ഞുവരികയും വേണാട്ട രാജാക്കന്മാർക്കു ശുദ്ധമലയാളികളായി തീരുവാനുള്ള മോഹം വർദ്ധിച്ചുവരികയും തന്നിമിത്തം നമ്പൂതിരിമാരോടുള്ള അനുകമ്പയും സമ്പർക്കവും കൂടി വരികയും ചെയ്തതോടുകൂടി ദക്ഷിണകേരളത്തിൽപ്പോലും വിവാഹബന്ധത്തിന്നു ശിഥിലത ഭവിച്ചു.

52. Travancore Arch. Part I page 24.

. ഇനി ഈ രവിവർമ്മൻ വേണാട്ട രാജാവായി രുന്നു എന്നതിനു പുറമെ നിന്നുകിട്ടുന്ന തെളിവുകളെ കൂടി പരിശോധിച്ചുനോക്കാം.

മലയാളക്കരയും ചൈനയുമായി വളരെ പഴക്കത്തിൽതന്നെ നടന്നുപോന്ന വ്യാപാരം ചൈനായിൽടാങ്ങ് (Tang Dynasty) വംശക്കാർ രാജ്യഭാരം ചെയ്തിരുന്നകാലത്ത് (ക്രി. അ. ൬൧൮-മുതൽ ൯൦൭ വരെ) പ്രബലപ്പെട്ടുവന്നു. അക്കാലത്തു ചൈനാക്കാർ കൊല്ലത്തു വ്യാപാരശാലകൾ സ്ഥാപിച്ച് അവിടെ പാർത്തു കച്ചവടം നടത്തിവന്നു എന്നും കൊല്ലം രാജ്യത്തിന്ന് ചീനഭാഷയിൽ 'മഹിലായി' (Mahalai) എന്നപേർ പറഞ്ഞുവന്നു എന്നും ടാങ്ങ് വംശക്കാരുടെ റിക്കാർട്ടുകളിൽ കാണുന്നുണ്ട്. കേരളരാജാക്കന്മാർ ചൈനാചക്രവർത്തിയുടെ രാജധാനിയിലേക്ക പലപ്പോഴും ദൂതന്മാരെ അയക്കുക ഉണ്ടായിട്ടുണ്ടെന്നും കാണുന്നുണ്ട്. കൊല്ലത്തു രാജാവിനെ ഈ റിക്കാർട്ടുകളിൽ 'ബേഹ്നാട്ടി,' 'വേണാടി' എന്നാണ് പറയുന്നത്. ചൈനയുമായുള്ള കച്ചോടം ക്രി. അ. ൯൦൦-ാമാണ്ടോട്ടുകൂടി കുറെ അധഃപതനത്തിലായി.[53]

എന്നാൽക്രി. അ. ൧൩-ാംനൂററാണ്ടിൻെറ ആദിയിൽ ഈ കച്ചോടത്തിന്നു ഒരുൽഗതി സിദ്ധിച്ച് പിന്നേയും വളൎന്നുവന്നു. ചൈനാക്കാരുടെ റിക്കാർട്ടുകളിൽ (Chinese Annals) ക്രി. അ. ൧൨൮൨-ൽ

53. Travancore State Manual Vol. 1p. 244.

കൊല്ലത്തുരാജാവിന്റെ ഒരു ദൂതൻ അന്നു ചൈനാചക്രവൎത്തിയായിരുന്ന പ്രസിദ്ധപ്പെട്ട കബ്ളായിഖാൻ എന്നാൾക്കു സമ്മാനത്തിന്നായി വിലയേറിയതും അപൂൎവ്വവുമായ പലസാധനങ്ങളുംകൊണ്ടു ചൈനയിലെ പ്രധാനതുറമുഖമായ സൈററൺ (Zayton T'swanchau) എന്ന സ്ഥലത്തുവന്നിറങ്ങി എന്നുപറയുന്നു. ഈ റിക്കാൎട്ടുകളിലും കൊല്ലത്തുരാജാവിന്റെ പേരു 'വേണാട്ടി' എന്നാണ് പറയുന്നത്.[54] 'വേണാട്ടി,' വേണാടി എന്നതു 'വേണാടൻ,' എന്നതിന്റെ രൂപഭേദമാണെന്നും 'വേണാടു' എന്നതു പുരാതനകാലത്തു കൊല്ലത്തുവാണിരുന്ന രാജാക്കന്മാരുടെ വംശനാമമാണെന്നും അവരുടെ അവകാശികളായി വന്നിട്ടുള്ള ഇന്നത്തെ തിരുവിതാംകൂർ രാജാക്കന്മാരെ പദ്യസാഹിത്യങ്ങളിൽ 'വേണാടൻ' എന്നു സാധാരണപറയാറുണ്ടെന്നും ബിഷോപ്പ് കാൾഡവേലും,[55] സർഹെൻറിയൂളും പറയുന്നു. പോൎട്ടുഗീസുകാപ്ടൻ ബാൎബോസ ക്രി. അ. ൧൫൧൬-ൽ കൊല്ലത്തുരാജാവിന്റെപേർ പറയുന്നതു 'ബേണാട്ടുഡിരി' (Benat Diri) എന്നാണ്.[56] ഇതു വേണാട്ടടികൾ എന്നതിന്റെ ആകൃതിഭേദം മാത്രമാണ്.

---

54- Ibid. page 268.

55- The new Marco Polo Vol II. page 38; Panthier page 360 et sev.

56- Cathay Vol. II p. 103; A Description of Malabar and the East Coast of Africa. Duarte Barbosa pp. 103-173.

ക്രി. അ. ൧൨൮൨-ൽ ചൈനയിലേക്ക ദൂതനെ അയച്ചതും ൧൨൯൩-ൽ മാർക്കോപോളോ എന്ന വിനീസ്സ്രാജ്യക്കാരനായ ദിക്സഞ്ചാരി ചീനരാജകുമാരിയുടെ പരിവാരാംഗമായി കൊല്ലത്തുവന്നപ്പോൾ അവിടം വാണിരുന്നതും ജയസിംഹനോ അദ്ദേഹത്തിൻെറ പുത്രനായ രവിവർമ്മൻ കുലശേഖരനോ ആയിരിക്കണം. ജയസിംഹൻെറ കാലം എന്നവസാനിച്ചു എന്നു തീർച്ചയായി പറവാൻ കഴിയുന്നില്ലാ. എന്നാൽ രവിവർമ്മൻ ജനിച്ചതു് ക്രി. അ. ൧൨൬൬-ലും അദ്ദേഹം കേരളം മുഴുവൻ കൈവശപ്പെടുത്തിയതു് ൧൨൯൯-ലും പാണ്ഡ്യചോളന്മാരെ ജയിച്ചു അവരെ കേരളന്മാൎക്കധീനപ്പെടുത്തി വേഗാനദിയുടെ തീരത്തു വച്ചു് കിരീടധാരണം ചെയ്തതു് ൧൩൧൨—൧൩,ലും ആണെന്നു കാഞ്ചീപുരം രേഖയിൽ കാണുന്നുണ്ടു്. ഈ രേഖ ഉണ്ടായതു് ക്രി. അ. ൧൩൧൬-ൽ ആണു്.

വേണാട്ടു രാജവംശത്തിലെ നാലുശാഖകളും രാജ്യത്തിൻെറ ഓരോ ഖണ്ഡം തിരിച്ചു ഭരിച്ചിരുന്നു എങ്കിലും ഓരോരുത്തരും വേണാട്ടു രാജാവെന്നു പറയുന്നതു് അസാധാരണമല്ലായിരുന്നു. അതുകൊണ്ടു ഒരേ സമയത്തു ഒന്നിലധികം വേണാട്ടു രാജാക്കന്മാരുടെ[57] പേർ രേഖകളിൽ കാണാം. ഈ ശാഖക്കാർ അടുത്ത സംബന്ധികളും ഒരു വംശക്കാരുമാ

57. Travancore State Manual Vol I pp. 259.

ണെന്നുള്ളതു് ശ്രീപത്മനാഭസ്വാമിക്ഷേത്രകണക്കുകളിൽ എഴുതിക്കാണുന്ന ചില എന്നങ്ങളെക്കൊണ്ടു വ്യക്തമാകുന്നു.

"വൃമ്പ ഇടവം ൩൦-ാംനു- തൃപ്പാപ്പൂർ കീഴ്പ്പേരൂർ ശ്രീ വീര എരവിവർമ്മരായ ചിറവായ് മൂത്തപണ്ടാരത്തിൽ വൃന്നം മകരം ൨൦-ാംനു- തൃപ്പാപ്പൂർ സ്വരൂപത്തിൽ ദേശിങ്ങനാട്ട കീഴ്പ്പേരൂർ ശ്രീ വീര ഇരവിവർമ്മരായ തൃപ്പാപ്പൂർ മൂത്തപണ്ടാരത്തിൽ."

പോർട്ടുഗീസുകാർ മലയാളത്തിൽ വന്ന കാലത്തു വേണാട്ട രാജകുടുംബത്തിൽപ്പെട്ട കൊല്ലം ആററുങ്ങൽ ശാഖകൾ അടുത്ത സംബന്ധികളായിരുന്നു എന്നു പോർട്ടുഗീസു ചരിത്രങ്ങളിൽ നിന്നറിയുന്നു.[58] അന്നത്തെ വേണാട്ടരാജാവിന്റെ പേരു 'ഗോവർദ്ധനൻ മാർത്താണ്ഡൻ' എന്നായിരുന്നു.[59] ഭാസ്കര രവിവർമ്മപ്പെരുമാളുടെ രേഖകളിലെ വേണാട്ട രാജാവിന്റെ പേരും ഇതു തന്നെയാണു്.

വിഖ്യാതനും അതിപ്രതാപവാനും മഹാനുമായിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവു ദിഗ്ജയത്തിനു മുൻപു വഹിച്ചിരുന്ന സ്ഥാനപ്പേരു 'ചിറവായ് മൂത്തപണ്ടാരത്തിൽ' എന്നായിരുന്നു.[60] തൃപ്പടിദാനം നീട്ടിൽ അവിടത്തെ 'തൃപ്പാപ്പൂർ മൂപ്പ്' എന്നാണു്

58. കേരളപഴമ പേ. ൪൪ "ഗോവർദ്ധന രാജാവു രാജ്യം ഭരിച്ചിരുന്നു.
59. Mala: Man. p. 312.
60. Travancore Revenue Manual Vol. 4 p. 2.
ശ്രീകണ്ഠേശ്വരത്തു ക്ഷേത്രത്തിലുള്ള ദാനനീട്ട്".

വിവരിച്ചിട്ടുണ്ട്.[61] ൯൭൩-ലെ ആനന്ദവല്ലീശ്വരം ക്ഷേത്രത്തിലെക്ക ദത്തം ചെയ്ത ദാന നീട്ടിൽ അന്നത്തെ മഹാരാജാവായ ബാലരാമവർമ്മതമ്പുരാനെ 'കീഴേപ്പേരൂർ സ്വരൂപ'ത്തിലെ ആളായി വിവരിച്ചിരിക്കുന്നു.[62]

ഏതുവിധവും ഇന്നുള്ള വേണാട്ട രാജവംശം തുടച്ചയായി പൂർവ്വം മുതൽക്കെ രാജ്യം ഭരിച്ചുവന്നിരുന്നു എന്നു കാണുന്നുണ്ട്. എന്നാൽ ദത്തുവഴി വംശം നിലനിർത്തി പോന്നതുകൊണ്ട് ആദ്യന്തം ഒരു കുടുംബക്കാരാണെന്നു വിചാരിച്ചുകൂടാ എന്നാണ് മെററിയർ സായ്പിന്റെ പക്ഷം. പരക്കെ ഇംഗ്ലണ്ടിൽ മഹാനായ ആൽഫ്രഡ് എന്ന രാജാവിന്റെ കാലശേഷം നാർമൻ, പ്ലാൻറാജിനെററ്, ട്യൂഡർ, സ്റ്റ്യൂവാർട്ട്, ഹാനോവർ മുതലായ വംശക്കാർ രാജ്യം ഭരിച്ചുവന്നു എങ്കിലും ഇന്നത്തെ ഇംഗ്ലീഷുരാജാവ് ആൽഫ്രഡിന്റെ വംശജനാണെന്നാണ് ഇംഗ്ലീഷുകാരുടെ അഭിമാനം.

ജയസിംഹനും രവിവർമ്മനും മുമ്പു തന്നെ ഓടനാട്ട രാജ്യം ഭരിച്ചിരുന്നു. ചിറവായ് സ്വരൂപത്തിലെ ഉദയച്ചിറ മംഗലത്തു രാജാവിനെ കൊല്ലം ൩൯൩-ാമാണ്ടത്തെ കണ്ടിയൂർ ക്ഷേത്രത്തിലെ ശിലാരേഖയിൽ "യദുവരവൃഷഭോ രാമജഃ കോതവർമ്മാ"

---

61. Ibid p 101 ഉപ്പടിരാമനിട്ട്
62. Ibid p 176-77

എന്നു വിവരിച്ചു കാണുന്നു. അന്നത്തെ വേണാട്ട രാജാവിനെ ആ ക്ഷേത്രത്തിലെ അരക്കൊല്ലത്തെ മറെറാരു രേഖയിൽ "വേണാട്ടടയ കീഴ്പ്പേരൂർ" തൃപ്പാപ്പൂർ മൂപ്പുവാഴുന്നതല്ലിനു ഇരവികേരളവർമ്മ തിരുവടി[63] എന്നു വിവരിച്ചിരിക്കുന്നു.

മഹാവിഷ്ണുവിൻെറ അവതാരമായ ശ്രീകൃഷ്ണസ്വാമിയുടെ കുലത്തിൽ ജനിച്ച രാജാക്കന്മാർ ജാതിയിൽ ഉൽകൃഷ്ടത സിദ്ധിക്കുവാൻ വേണ്ടി ഹിരണ്യഗർഭദാനം കഴിച്ചുവരുന്നു എന്നതു് ഒരു ക്രിസ്ത്യൻ പാദ്രിയായ മെററിയർ സായ്പിനെ ധരിപ്പിക്കുവാൻ പരസ്യമായി പേർ പറവാൻ മടിയുള്ള ഒരു ബ്രാഹ്മണനു് എളുപ്പത്തിൽ സാധിക്കുമായിരിക്കാം. എന്നാൽ പൂർവ്വചരിത്രസംഗതികളെ മനസ്സിലാക്കിയിട്ടുള്ള ഒരാളെ ഇതുപോലെയുള്ള കെട്ടുകഥ പറഞ്ഞു ബോദ്ധ്യപ്പെടുത്താമെന്നുള്ളതു് അത്രസുഗമമല്ല "വേദഗങ്ങൾ പ്രകാരവും നാട്ടാചാരപ്രകാരവും 'തിരുവിതാംകൂർ' രാജാക്കന്മാർ കിരീടധാരണം ചെയ്യുന്നതിനു പ്രാപ്തന്മാരാകുവാൻ വേണ്ടി അതിനു മുൻപായി ഒരു ഗോവിൻെറ ഗർഭത്തിൽ നിന്നോ ഒരു പത്മത്തിൻെറ ഉള്ളിൽ നിന്നോ പുനർജ്ജന്മം ജനിക്കണമെന്നു" ഈ വിദ്വാൻ സായ്പിനെ ധരിപ്പിച്ചിരിക്കുന്നു.[64] ഏതു വേദത്തിൽ ആണു് ഇങ്ങനെ നിശ്ചയം ചെയ്തിട്ടുള്ളതു് എന്നോ പ്രസ്തുത നാട്ടാചാ

63. Tra: arch: pt 1 pp 290-94
64. Native Life in Travancore Rev: S. Mateer p 389

ന്റെ വല്ല റിക്കാർട്ടിലും രേഖപ്പെടുത്തി വച്ചിട്ടുണ്ടെന്നോ അദ്ദേഹം പറയുന്നില്ലാ. തിരുവിതാംകൂർ രാജാക്കന്മാർക്കുവേണ്ടി പ്രത്യേകം ഒരു വേദവാക്യം ഉണ്ടായിട്ടുള്ളതായി അറിയുന്നില്ല. നാട്ടുനടപ്പു ആ ഉപദേഷ്ടാവിന്റെ മനോരാജ്യത്തിൽ വർത്തിക്കുന്നതല്ലാതെ തിരുവിതാംകൂർ രാജ്യത്തുള്ളതല്ല.

ഹിരണ്യഗർഭദാനം ചെയ്യുന്നതുകൊണ്ടു തിരുവിതാങ്കൂർ മഹാരാജാവിനുണ്ടാവുന്ന വിശേഷഫലത്തെ മെററിയർസായ്പ് ഇപ്രകാരം വിവരിക്കുന്നു. "അതിൽപിന്നെ മഹാരാജാവ് രാജകുടുംബങ്ങളോടുകൂടി ഇരുന്നു ഭക്ഷണം ചെയ്യുകയില്ലാ. എന്നാൽ ബ്രാഹ്മണർ ഭക്ഷണം കഴിക്കുന്നിടത്തു മഹാരാജാവിനു സന്നിഹിതനാവാമെന്നല്ലാതെ അവരോടുകൂടെ പന്തിയിൽ ഇരുന്നു ഭക്ഷണം കഴിക്കുവാൻ അനുവദിക്കപ്പെടുന്നില്ല."

ഇതും പേർ പറയാൻ കഴിയാത്ത ആ ബ്രാഹ്മണനാൽ സായ്പിനുകിട്ടിയ അറിവായിരിക്കാം. എന്നാൽ ഇതു മക്കത്തേക്കു എഴുന്നെള്ളിയ അമ്മാവന്റെ ഉടവാൾ തിരികെ വരുന്നവരെ സൂക്ഷിക്കാമെന്നു മഹാരാജാക്കന്മാർ സത്യംചെയ്യുന്നു," എന്നു പറഞ്ഞതുപോലെ ഉള്ള ഒരു ഭോഷ്കാണ്. തിരുവനന്തപുരം പട്ടണത്തിൽ വളരെക്കാലം വസിച്ചിരുന്നാലും പലതരത്തിലുള്ള നാട്ടുകാരുമായി അടുത്തു പരിചയപ്പെട്ടാലും ആയ മേററിയർ സായ്പ് ഈ പൊള്ള് വിശ്വസിച്ച് രേഖപ്പെടുത്തിവെച്ചതിൽ അത്യന്തം അതിശയിക്കേണ്ടിയിരിക്കുന്നു. തിരുനാളുകൾ,

ഓണം, വിഷു മുതലായ വിശേഷദിവസങ്ങൾ, ഈ സന്ദർഭങ്ങളിൽ രാജകുടുംബത്തിലുള്ളവർ എല്ലാവരും വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടാരമിച്ചിരുന്ന അമൃതേത്തു കഴിച്ചുവരുന്ന പതിവ് തിരുവനന്തപുരം പട്ടണവാസികൾക്കെല്ലാവർക്കും അറിയാവുന്നതാണ്. ഇതിനു 'കൂടി അമൃതേത്ത്' എന്നാണു പറഞ്ഞുവരുന്നതു്. സായ്പ് പറയുന്നതുപോലെ ഉള്ള അസംബന്ധങ്ങൾ ഊരുതലയില്ലാത്തവർ പുലമ്പുന്നതിനെ തത്സമയം തന്നെ നിഷേധിക്കപ്പെട്ടില്ലെന്നു വെച്ച് അവ വാസ്തവങ്ങളായി തീരുന്നതല്ല.

മെററിയർ സായ്പിന്റെ ഉപദേഷ്ടാവായ ആ പേരില്ലാ ബ്രാഹ്മണനെപ്പോലെയുള്ളവർ ഇതിനുമുൻപും വിദേശീയരായ ചരിത്രകാരന്മാരെയും ദിക്സഞ്ചാരികളേയും ഈ വിധമുള്ള കെട്ടുകഥകൾ പറഞ്ഞു ധരിപ്പിക്കുക ഉണ്ടായിട്ടുണ്ട്. നീഭർ ആങ്ക്യുററിൽ ഡ്യൂപെറൺ മുതലായവർ ഈ കഥയെ ഗ്രന്ഥരൂപേണ യൂറോപ്പുരാജ്യത്തും പ്രചാരപ്പെടുത്തുക ഉണ്ടായി. എന്നാൽ പണ്ഡിതശ്രേഷ്ഠനായ കാർമ്മിലൈററാ പാതിരി ബർത്തലോമ്യപവോലിനോ എന്നാൾ ഇതിന്റെ അവാസ്തവത്തെയും അസംബന്ധത്തെയും അദ്ദേഹത്തിന്റെ സഞ്ചാരവിവരണത്തിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതിനു[65] പുറമേ ഹിരണ്യഗർഭത്തെ അദ്ദേഹം എഴുതിയിട്ടുള്ള "ബ്രഹ്മാണ്ഡസമ്പ്രദായങ്ങൾ" (Systema Brahmanicum)

65 A voyage to the East Indies. p. p. 172-173

എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുമുണ്ട്[66]. ബത്താളൊമ്യൂ പാദ്രിയുടെ അഭിപ്രായങ്ങൾ തിരുവിതാംകൂർ ചരിത്രത്തിൽ തന്നെ ശങ്കുണ്ണിമേനോൻ ഉദ്ധരിച്ചിട്ടുമുണ്ട്[67]. മെററിയർ പാദ്രിയുടെ ദൃഷ്ടിയേയും ശ്രദ്ധയേയും ആകർഷിക്കാതെ പോയതു് അദ്ദേഹത്തിന്റെ പക്ഷപാതരാഹിത്യാതിരേകത്താലായിരിക്കാം. ബത്താളൊമ്യൂപാദ്രിയുടെ സഞ്ചാരവിവരണം മെററിയർ സായ്യിന്റെ അറിവിൽ വന്നിട്ടില്ലെന്നു വിചാരിപ്പാൻ തരമില്ല. അക്കാലത്തെ തിരുവിതാംകൂർ രാജാവു നികൃഷ്ടമായ ചില ക്രൂരകൃത്യങ്ങൾ ചെയ്തിരുന്നു എന്നും ക്രിസ്ത്യൻ മതത്തിൽ ചേർന്ന ചില ഹിന്ദുക്കളെ ഉപദ്രവിക്കുക എന്നതു ആ കാലത്തു സാധാരണയായിരുന്നു എന്നും മററും കാണിച്ചു ആക്ഷേപിക്കുവാൻ വേണ്ടി ബത്താളൊമ്യൂപാദ്രിയുടെ വിവരണങ്ങളെ മെററിയർ സായ്യ് ഉദ്ധരിച്ചു ഘോഷിക്കുന്നുണ്ട്.

മഹാനായ മാർത്താണ്ഡവർമ്മ മഹാരാജാവു് ദിഗ്വിജയത്തിനായി വടക്കോട്ടേക്കെഴുന്നെള്ളിയതിനു മുമ്പു തിരുവനന്തപുരത്തുവെച്ചു ഹിരണ്യഗർഭദാനം നടത്തിയെന്നും അവിടുന്നു അതുവരെ നടത്തിയ യുദ്ധങ്ങളിൽ അനേകക്ഷേത്രങ്ങളെ ചുട്ടുനശിപ്പിച്ചതിനും മററു പലതരത്തിലുള്ള ഹിംസകളെ ചെയ്തതിനും പരിഹാരമായി മഹാബ്രാഹ്മണരുടെ നിശ്ചയ

66. Systema Brahmanicum
67. Hist: of Tra: pp 53 -54

പ്രകാരം ഹിരണ്യഗർഭദാനം ചെയ്തതാണെന്നും അതല്ലാതെ നീമർ, ആൻകിററിൻ, ഡ്യൂമെറൺ മുതലായവർ പറയുംപ്രകാരം ജാതിയിൽ ഉൽകൃഷ്ടതയ്ക്കല്ലെന്നും ബർത്താലൊമ്യൂപാദ്രി തികച്ചു പറയുന്നു.

ഹിരണ്യഗർഭദാനം, തുലാപുരുഷദാനം ഇതുകൾ ഷോഡശ മഹാദാനങ്ങളിൽ പെട്ടതും മററുള്ള പതിനാലുദാനങ്ങൾക്കു മുമ്പായി നടത്തേണ്ടതുമാണ്. ഈ ദാനങ്ങൾ ചെയ്വാൻ മഹാരാജാക്കന്മാർക്കല്ലാതെ സാധിക്കുന്നതല്ല. ഇതുകൾ തിരുവിതാംകൂറിലേക്കോ മലയാളരാജ്യത്തേക്കോ പ്രത്യേകമായി വേദങ്ങളിലൊ ശാസ്ത്രങ്ങളിലൊ വിധിച്ചിട്ടുള്ളതുമല്ല. ക്രി. അ 1172-ാമാണ്ടത്തെ ജയചന്ദ്രദേവൻ എന്ന രാജാവാൽ കൊടുക്കപ്പെട്ട ഒരു ശാസനത്തിൽ രാജാവ് കാശി, കുശിക, ഉത്തരകോസലം എന്ന ദിക്കുകളിൽ വെച്ചു സ്വർണ്ണംകൊണ്ടു തുലാഭാരം തൂക്കി ബ്രാഹ്മണർക്കു ദാനം[68] ചെയ്തു എന്നു പറഞ്ഞുകാണുന്നു. അഹല്യാബായി എന്ന മഹാരാഷ്ട്രരാജ്ഞി, ബാജിറാവുപേഷ്വാ, അദ്ദേഹത്തിന്റെ പിൻഗാമികൾ, ഇവരെല്ലാവരും ഈ ദാനം ചെയ്തതായി കാണുന്നുണ്ട്. ഇവർ ആരും ജാതിയിൽ ഉൽകൃഷ്ടത സിദ്ധിക്കുവാൻ വേണ്ടി ചെയ്തു എന്നുപറയുന്നില്ല. മുഗൾ ചക്രവർത്തികളായ മുഹമ്മദീയർ പോലും ഈ വിധം പ്രവർത്തിച്ചതായി കാണുന്നുണ്ട്.

സിംഹാസനാരോഹണത്തിങ്കൽ കിരീടധാരണത്തിന്റെ പ്രഥമാംഗമായി ഹിരണ്യഗർഭം, തുലാഭാരം

---

68. Ibid 59

എന്ന ക്രിയകൾ ചെയ്യാനായി പരശുരാമനാൽ നിയോഗം ചെയ്യപ്പെട്ടിട്ടുള്ളതാണെന്നു ഒരു ഐതിഹ്യമുണ്ടു്. തെക്കെ ദിക്കിൽ വാണിരുന്ന കുലശേഖരപ്പെരുമാക്കന്മാർ (വേണാട്ടുരാജാക്കന്മാർ) പുരാതനകാലംമുതൽക്കു ഈ രണ്ടു മഹാദാനങ്ങളും നടത്തിവന്നിരുന്നു. ഒരു കുലശേഖരപ്പെരുമാൾ കഴിച്ച തുലാപുരുഷദാനത്തിനു അന്നു വാണിരുന്ന ചേരമാൻ പെരുമാളെക്കൂടി ക്ഷണിച്ചു വരുത്തിയിരുന്നതായി ഒരൈതിഹ്യമുണ്ടു്.[69] കൊല്ലം 778-780 ഈ കാലത്തു് വേണാട്ടു രാജാവായിരുന്ന വീരരവിവർമ്മൻ കുലശേഖരപ്പെരുമാൾ ഷോഡശമഹാദാനങ്ങളെ എല്ലാം കഴിച്ചതായി തിരുവട്ടാർ കുലശേഖർപുരം ശിലാരേഖകളിൽ കാണുന്നുണ്ടു്.[70] മഹാനായ മാർത്താണ്ഡവർമ്മമഹാരാജാവും ഷോഡശദാനങ്ങൾ മുഴുവനും കഴിച്ചു.[71] അവിടത്തെ പിൻഗാമിയായ സാക്ഷാൽ രാമരാജാതിരുമനസ്സ് കൊണ്ടു സ്വർണ്ണം വെള്ളി ഇതുകളെകൊണ്ടു രണ്ടു തുലാഭാരം കഴിച്ചു.[72] കിരീടധാരണത്തിന്റെ പ്രഥമാംഗമായി ഈ വകദാനങ്ങൾ എല്ലാ രാജാക്കന്മാരും ചെയ്യേണ്ടതാണ്. എന്നാൽ

---

69. Tra:St: man vol I p 228
70. Tra: arch; pt 1 pp 290-94
71. Tra: Rev: man vol 4
72. Tra: Hist: p 58

കൊച്ചി, കോഴിക്കോട്ട രാജാക്കന്മാക്കുള്ളതു സ്വാധി
കാരത്തെ കൊച്ചീത്തമ്പുരാൻ തളിപ്പറമ്പത്തുവെച്ചും സാമൂതിരി തൃശ്ശിവപേരൂർവെച്ചും നടത്തേണ്ടതും ഈ രണ്ടു സ്ഥലങ്ങളും അവരവരുടെ സ്വാധീനത്തിൽ നിന്നു പൊയ്പോയതിനാൽ സാദ്ധ്യമല്ലാതെ വന്നതും കൊണ്ടാണു.[73] സാമൂതിരി രാജാവു് ഒരിക്കൽ തൃശ്ശിവപേരൂർ നഗരം തന്റെ സ്വാധീനത്തിൽ വന്നപ്പോൾ അവിടെ വച്ചു തുലാഭാരം കഴിക്കുക ഉണ്ടായി.[74] അന്നു തുലാസ്സ് തൂക്കിയ കരിങ്കൽക്കുട്ടി ഇന്നും നില്പുണ്ടു്.

ഈ രണ്ടു ദാനങ്ങളും കഴിച്ചു കിരീടധാരണം ചെയ്യുന്ന വേണാട്ട രാജാക്കന്മാക്കു മാത്രമേ "കുലശേഖരപ്പെരുമാൾ" എന്ന സ്ഥാനം ലഭിക്കുകയുള്ളൂ. തിരുവിതാംകൂറിൽ വാണിരുന്ന എല്ലാ രാജാക്കന്മാക്കും ഈ സ്ഥാനമുണ്ടായിരുന്നില്ല, എന്നുള്ളതു് 'സ്റ്റേറ്റു് മാന്വൽ' കൊണ്ടു ബോദ്ധ്യപ്പെടുന്നതാണു്. ക്രി. അ. 1753 ജനുവരിമാസത്തിൽ തിരുവിതാംകൂറിൽ നിന്നു ഹോളാൻഡിലെക്കെഴുതിയതായ ഒരു കത്തിൽ "മഹാരാജാവ് (മാർത്താണ്ഡവമ്മമഹാരാജാവു്) ഹിരണ്യഗർഭംകഴിച്ചു 'കുലശേഖരപ്പെരുമാൾ' എന്ന ചക്രവർത്തിസ്ഥാനം വഹിച്ചിരിക്കുന്നതുകൊണ്ടു ബഹുമാനപ്പെട്ട ഡച്ചു കമ്പനിയുമായി സഖ്യതയോടുകൂടി ഇരിക്കുവാൻ നിശ്ചയിച്ചിരിക്കുന്നു" എന്നു എഴുതിക്കാണുന്നു.

73. Ibid p 64
74. തൃപ്പൂണിത്തുറ ഇരട്ടവസ്സ് ഗ്രന്ഥവരി.

ഈ ഷോഡശദാനങ്ങളും കിരീടധാരണത്തിന്റെ അംഗമായി കഴിക്കുന്നു എന്നു പറയുന്നതു അതുകളുടെ യഥാൎത്ഥസ്വഭാവത്തെ മറച്ചുവെക്കുവാൻ വേണ്ടി മാത്രമാണെന്നു സായ്പിന്റെ നിരൂപണത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. അതുകൊണ്ടായിരിക്കണം 1047-ലെ രാജ്യഭരണവിവരണത്തിൽ (Administration Report) അടുത്തകാലത്തു നടന്ന ഹിരണ്യഗൎഭദാനത്തിന്റെ വിശദമായ വിവരണം കൊടുക്കാതിരുന്നതു എന്നു കൂടി സൂചിപ്പിച്ചിട്ടുണ്ടു്. ക്രി. അ. 17-ാം ശതാബ്ദത്തിൽ തഞ്ചാവൂർ രാജാവു് ഒരു ഗോവിന്റെ ഗൎഭത്തിൽകൂടി പുനൎജ്ജന്മം സാധിച്ചതായികാണുന്നു.[75] അന്നത്തെ ഗോവു് ഓട്ടുകൊണ്ടു വാൎത്തുണ്ടാക്കിയതായിരുന്നു. ഇങ്ങനെ ചെയ്തതു പാപനിവൃത്തിക്കു വേണ്ടിയായിരുന്നു എന്നാണു് പറയുന്നതു്. ജാതിയിൽ ഉൽകൃഷ്ടത സിദ്ധിക്കുന്നതിനായിരുന്നു എന്നു പറയുന്നില്ല. ഇതു ബൎത്താലൊമ്യൊ പാദ്രി പറയുന്നതിനോടുകൂടിയോജിക്കുന്നു. എന്നാൽ തിരുവിതാംകൂറിൽ ഗോവിന്റെ .സ്ഥാനത്തു് പത്മമാക്കി തീൎത്തതു് പരിഷ്കാരവൎദ്ധനയാൽ. ഹിന്ദുക്കളുടെ ഇടയിലുള്ള അന്ധവിശ്വാസത്തിന്റെ ജഡത്വം ബോദ്ധ്യപ്പെട്ടതിനാലാണെന്നു മെററിയർപാദ്രി അഭിപ്രായപ്പെടുന്നു. ഷോഡശ ദാനങ്ങളുടെ വിവരണവും

---

75. Manual of the Madura District. p. 188.

വിധിയും 'മാത്സ്യം' 'പാത്മം' മുതലായ പുരാണങ്ങളിലാണു കാണുന്നതു്. അവകളിൽ 'ഹിരണ്യഗർഭ'ത്തിനു 'പത്മഗർഭ'മെന്നുകൂടി പേർ പറയുകയും പത്മാകൃതിയിൽ ഒരു പാത്രം സ്വർണ്ണം കൊണ്ടുണ്ടാക്കി അതിൽ പഞ്ചഗവ്യസ്നാനം ചെയ്യേണ്ടതാണെന്നു വിധിച്ചിരിക്കുകയും ചെയ്തിരിക്കുന്നു. മിസ്റ്റർ മെററിയർപാദ്രി എന്നൊരു വിദ്വാൻ വന്ന കാലത്തു ഈവിധം ഒരാക്ഷേപം പുറപ്പെടുവിച്ചെങ്കിലൊ എന്നു ശങ്കിച്ചു ദീർഘദർശികളായ ഋഷീശ്വരന്മാർ 'ഹിരണ്യഗർഭത്തിനു' 'പത്മഗർഭം എന്നു കൂടി നാമകരണം ചെയ്തതായിരിക്കാം. അല്ലെങ്കിൽ സായ്പിന്റെ കാലത്തിനു സഹസ്രാപരിവത്തി പെരുകിയതായ മുൻകാലത്തെ പുരാണകർത്താക്കന്മാരായ ഋഷീശ്വരന്മാർ ഇപ്രകാരം വിധിക്കുന്നതല്ലായിരുന്നു.

മത്സ്യപുരാണത്തിൽ ഹിരണ്യഗർഭദാനവിധിയെപ്പററി പ്രതിപാദിക്കുന്ന ഘട്ടത്തിൽ ഇപ്രകാരം പറയുന്നു:-

"ഹിരണ്യഗർഭം തം കുര്യാദ്ധിരണ്യാഷ്ടതുലാകൃതം
സപ്തഷട് പഞ്ചചതുരാദി തുലായാഃ വൃദ്ധിരേകതഃ
ശാതകുംഭമയം കണ്ഠാ കൃതാരത്നിത്രയോന്നതം
ദ്വ്യംഗുലം വത്തുളം ഭദ്രം നാനാരത്നൈരലംകൃതം"

സാരം:—ഹിരണ്യഗർഭം എട്ടു തുലാം സ്വർണ്ണം കൊണ്ടുചെയ്യാം. ഏഴോ, ആറോ, അഞ്ചോ, നാലോ, ഒന്നോ തുലാംകൊണ്ടുമാവാം. മൂന്നു അരത്നിപൊക്കമുള്ളതും രണ്ടംഗുലം വട്ടമുള്ളതും പലവിധമായ രത്നങ്ങളെക്കൊണ്ടു അലങ്കരിച്ചതും സ്വർണ്ണമയമായതുമായ ഒരു കലശാകൃതിയിൽ ഉണ്ടാക്കണം. എന്നല്ലാതെ

അതു ഒരു ഗോവിന്റെ ആകൃതിയിലായിരിക്കണമെന്നോ അതിന്റെ വായിൽക്കൂടി കടന്നു പൃഷ്ഠത്തുക്കൂടി പുറത്തു എറങ്ങണമെന്നോ പറയുന്നില്ല.

ഈ പുരാണത്തിൽ തന്നെ ഹിരണ്യഗർഭദാനത്തിന്റെ മഹാഫലോദ്ദേശത്തെ പററി താഴെ ചേക്കുംപ്രകാരം പറയുന്നു:—

"ഹിരണ്യഗർഭദാനം സബ്രഹ്മലോകേ വിധീയതേ
പുരേഷുലോകപാലാനാംപ്രതിമന്വന്തരേവസേത്
കല്പകോടിശതം യാവത് ബ്രഹ്മലോകേമഹീയതേ"

സാരം:—ഹിരണ്യഗർഭദാനം ചെയ്യുന്നവൻ ബ്രഹ്മലോകത്തെപ്രാപിക്കുന്നു. അഷ്ടദിക്പാലകന്മാരുടെ പുരങ്ങളിൽ എല്ലാമന്വന്തരങ്ങളിലും വസിക്കും. നൂറുകോടികല്പകാലത്തോളം ബ്രഹ്മലോകസുഖം അനുഭവിക്കും.

ഇഹലോകത്തിൽ ഉണ്ടാകാവുന്ന എത്രയോ തുച്ഛമായ ജാത്യൽകൃഷ്ടതയെ മോഹിച്ചു ഹിരണ്യഗർഭദാനം ചെയ്തു എന്നു വിചാരിക്കുന്നതിനേക്കാറം പുരാണപ്രോക്തമായ നൂറുകോടികല്പകാലത്തോളം ബ്രഹ്മലോകസുഖം അനുഭവിക്കുവാനുള്ള ആഗ്രഹം ഈ മഹാദാനത്തെ ചെയ്യാൻ പ്രേരിപ്പിച്ചു എന്നു വിചാരിക്കുന്നതല്ലെ അധികം ന്യായവും യുക്താനുസരണവും ആയിരിക്കുന്നതു.?

ബത്താളൊമ്യൂ പാദ്രി, ശങ്കുണ്ണിമേനോൻ, മെററിയർസായ്പ് ഇവരുടെ അഭിപ്രായങ്ങളെക്കൊണ്ടു തൃപ്തിപ്പെടാതെ മിസ്റ്റർ ഗെല്ലററി സാഷ് ഡച്ചുറിക്കാട്ടുകളെ പരിശോധിച്ച് ചിലവിവരങ്ങറം പറയുന്നുണ്ട്. മൂൺസ് എന്ന ഡച്ചു ഗവർണർ എഴുതി

വച്ചിട്ടുള്ള ചരിത്രത്തിൽ സാക്ഷാൽ "രാമരാജാവ്" അവിടത്തെ മാതുലൻ മാർത്താണ്ഡവർമ്മമഹാരാജാവു ഉൽകൃഷ്ടതയ്ക്കുവേണ്ടി ആദ്യമായി ഹിരണ്യഗർഭദാനം ചെയ്തു പുനർജന്മം സിദ്ധിച്ചതുപോലെ തനിക്കുമാത്രമല്ല, തന്റെ വംശപരമ്പരക്കുകൂടി ഉൽകൃഷ്ടത സിദ്ധിക്കണമെന്നു നിശ്ചയിച്ച് മുമ്പത്തെതിലധികം ക്രിയകളോടുകൂടി ഒരു പശുവിന്റെ സ്വരൂപം സ്വർണ്ണംകൊണ്ടുണ്ടാക്കി അതിന്റെ ഗർഭത്തിൽ നിന്നു പുനർജന്മം ജനിച്ചതിന്റെശേഷം ആ സ്വർണ്ണത്തെ കഷണം കഷണമായി ഖണ്ഡിച്ചു ബ്രാഹ്മണർക്കു ദാനം കൊടുത്തു എന്നു പറയുന്നു. ക്രി. അ. 1739ൽ വാൻ ഇമാഫിന്റെ ഡയറിയിൽ ഇതിലും സാരമായ ഒരു സംഗതി കാണുന്നുണ്ടെന്നു പറയുന്നു. അതു എന്തെന്നാൽ ക്രി. അ. 1739-ഫെബ്രുവരിമാസം 27-ാംനു- തേങ്ങാപ്പട്ടണത്തിൽവച്ചു തിരുവിതാംകൂറിലെ മന്ത്രിമാർ വാൻ ഇമാഫ് മായി കാര്യാദികളെപ്പററി സംസാരിച്ചപ്പോൾ തമ്പുരാന്റെ കല്പന പ്രകാരം അവർ ഇമാഫിനോടു പതിനായിരം കഴഞ്ചു സ്വർണ്ണം ആവശ്യപ്പെട്ടു. അതു രാജാവിന്റെ വാഗ്ദത്തങ്ങളെ സാധിപ്പിക്കുവാനാണ്. ആ വാഗ്ദത്ത പ്രകാരം സ്വർണ്ണം കൊണ്ടു ഒരു ഗോവിനെ നിർമ്മിച്ചു അതിന്റെ വായിൽ കൂടികടന്നു വാലിങ്കൽ കൂടി പുറത്തിറങ്ങി. മുമ്പു തന്റെ ഒരു പൂർവ്വികൻ ഈ ക്രിയകൊണ്ടു ബ്രാഹ്മണനായതുപോലെ തനിക്കും ബ്രാഹ്മണനാകുവാനാണ്. ഈ ക്രിയകൊണ്ടു മുമ്പു ആഭിജാത്യത്തിൽ താണിരുന്ന രാജകുഡുംബം ക്ഷത്രിയരായിത്തീർന്നതമ്പുരാൻ യജ്ഞോപവീതം ധരിച്ചു.

തമ്പുരാൻ ഈ ക്രിയ രണ്ടാമതു ഒരിക്കൽ കൂടി ചെയ്തു താൻ മാത്രമല്ലാ തന്റെ കുടുംബം മുഴുവനും ബ്രാഹ്മണരായി തീരണമെന്നു ഇപ്പോഴും ആഗ്രഹിക്കുന്നു." ഇതിലധികം നല്ല തെളിവുണ്ടാകുവാൻ തരമില്ലെന്നും അന്നു രാജാവിന്റെ മന്ത്രിമാർ പറഞ്ഞദിവസം തന്നെ നിഷ്പക്ഷപാതിയായ ഒരു യൂറോപ്യനാൽ എഴുതി വെക്കപ്പെട്ടിട്ടുള്ളതാണെന്നും ഇതോടുകൂടി ഈ തൎക്കപ്പെട്ടസംഗതികൾ ഒരു അവസാനതീൎച്ച് ഉണ്ടായിരിക്കുന്നു എന്നും മിസ്റ്റർ ഗെല്ലററി വിചാരിക്കുന്നു. ഇതിനുമുമ്പു ഒരു സന്ദർഭത്തിൽ തിരുവിതാംകൂർ രാജാവ് ജാതിയിൽ ഒരു നായരാണെന്നും അവിടുന്നു ഒരു ഹാസ്യകരമായ ക്രിയ നിൎമ്മിച്ചുണ്ടാക്കി അതു വഴി തന്നത്താൻ ബ്രാഹ്മണനായി തീൎന്നു എന്നും വിൻസെൻസൊ പാദ്രി തന്റെ സഞ്ചാരവിവരണത്തിൽ എഴുതിവെച്ചിട്ടുണ്ടെന്നു കൂടി മിസ്റ്റർ ഗെല്ലററി പറയുന്നുണ്ട്.

മിസ്റ്റർ ഗെല്ലററിസായ്പ് എടുത്തു കാണിച്ചിട്ടു[76]ള്ള സംഗതികളെ ക്രൂലങ്കഷമായി പരിശോധിച്ചാൽ അതുകളുടെ അവ്യവസ്ഥതയും ശിഥിലതയും ബലഹീനതയും പ്രത്യക്ഷപ്പെടുന്നതാണ്.

തിരുവിതാങ്കൂർ രാജകുടുംബം പൂൎവ്വത്തിൽ നായർ ജാതിയായിരുന്നു എന്നും ക്രി. അ. ൧൬൯൩-നു മുമ്പു ആ കുടുംബത്തിലെ ഒരു രാജാവു ഹിരണ്യഗൎഭം കൊണ്ടു ബ്രാഹ്മണനായി എന്നും കുടുംബക്കാർ

76. The Dutch in Malabar. p· 1I0 Note 2.

ക്ഷത്രിയരായി എന്നും രാജാവു് യജ്ഞോപവീതം ധരിച്ചു എന്നും ടി ക്രിയയെ ക്രി. അ. ൧൭൩൯—ൽ പുനരാവൎത്തിച്ചു കുടുംബം മുഴുവൻ ബ്രാഹ്മണരാകുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നും ക്രി. അ. ൧൭൫൦-ൽ മാൎത്താണ്ഡവൎമ്മമഹാരാജാവു ഈ ക്രിയകൊണ്ടു് ചക്രവൎത്തി എന്നൎത്ഥമുള്ള കുലശേഖരപെരുമാളായി എന്നും അതിനു മാത്രമല്ല ജാതിയിൽ ഉൽകൃഷ്ടതയ്ക്കുകൂടിയാണു് ഹിരണ്യഗൎഭം നടത്തിയതെന്നും ഇതു ഒന്നാമതായി നടത്തിയതു് മാൎത്താണ്ഡവൎമ്മാവായിരുന്നു എന്നും അദ്ദേഹത്തിന്റെ പിൻഗാമിയാണു് ആദ്യമായി കുടുംബത്തെയും വംശപരമ്പരയെയും കൂടി ജാതിയിൽ ഉയൎത്തുവാൻ വേണ്ടി ഹിരണ്യഗൎഭം ഉൾപ്പെടെ അനേക ക്രിയകൾ ചെയ്തതെന്നും മററും പൂൎവ്വാപരവിരുദ്ധമായ കെട്ടുകഥകൾ കാണു പ്രാബല്യത നൾകിയിരിക്കുന്നതു്. ഒരാളോ ഒരു കുടുംബമോ ശൂദ്രജാതിയിൽ ഉയൎന്നു ആദ്യം ക്ഷത്രിയനും പിന്നെ ബ്രാഹ്മണനും ആയിത്തീൎന്നു എന്നു പറയുന്നു. ഇതുപോലെ വേറെ ഒരു രാജകുടുംബത്തിനും സാധിച്ചതായി കാണുന്നില്ല. പ്രാബല്യതയും ദ്രവ്യപുഷ്ടിയും തിരുവിതാംകൂറിനെക്കാൾ പതിന്മടങ്ങു അധികമുള്ള അനേകരാജകുടുംബങ്ങൾ ഇൻഡ്യയിൽ എന്നല്ലാ ദക്ഷിണയിൻഡ്യയിൽതന്നെയുണ്ടായിരുന്നു. പാണ്ഡ്യന്മാരാവട്ടെ, ചോളന്മാരാവട്ടെ മററു യാതൊരു രാജകുടുംബവും ഇങ്ങിനെ ജാതിയിൽ ഉൽകൃഷ്ടതപ്രാപിച്ചതായി കാണുന്നില്ല. ഹിരണ്യഗൎഭം നടത്തിയ തഞ്ചാവൂർ രാജാവിന്റെ ഉദ്ദേശം പാപമോചനം മാത്രമായിരുന്നു എന്നു കാ

ണുന്നു. ആ രാജാവിനെ ഈ ക്രിയകൊണ്ടു ബ്രാഹ്മണ്യം സിദ്ധിച്ചതായി കാണുന്നില്ല. മാർത്താണ്ഡവർമ്മമഹാരാജാവു ഹിരണ്യഗർഭദാനം ചെയ്തതു് പാപനിവൃത്തിക്കായിട്ടാകുന്നു എന്നു ബർത്താലോമ്യപാദ്രി പ്രത്യേകം പറയുന്നുണ്ടു്. ജാതിയിൽ ഉൽകൃഷ്ടതയ്ക്കു വേണ്ടി ചെയ്തു എന്നുള്ള അപശ്രുതി ഉണ്ടാക്കിത്തീർത്തതു മഹാരാജാവിനാൽ അടുത്തകാലത്തു പരാജിതന്മാരായിത്തീർന്ന ശത്രുക്കളാണെന്നു കൂടി ബർത്താലോമ്യപാദ്രി ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ ഡച്ചുകാർ അവരുടെ റിക്കാർട്ടിൽ ഈവിധം രേഖപ്പെടുത്തുവാനുള്ള സംഗതി എന്താണു് എന്നൊരു വാദമുണ്ടാവാം. യഥാർത്ഥ സ്വഭാവത്തെയും ചരിത്ര സംഭവങ്ങളെയും ശരിയായി ധരിക്കാതെ ഓരോരുത്തർ പറയുന്ന പൊള്ളക്കഥകളെയും ശത്രുവർഗ്ഗത്താൽ പ്രചാരപ്പെടുത്തപ്പെട്ട അപശ്രുതികളെയും വിശ്വസിച്ചു ചെയ്തതായിരിക്കുവാനേ തരമുള്ളൂ. 'രാജമന്ത്രി'മാരിൽ നിന്നു അറിഞ്ഞ സംഗതിയെ ഉടനടി നിഷ്പക്ഷപാതിയായ ഒരു വിദേശീയൻ രേഖപ്പെടുത്തിക്കാണുന്നതു കൊണ്ടു സംഗതികൾ ശരിയായിരിക്കണമെന്നു പറയുന്നു. 'രാജമന്ത്രി' മാർ എന്നു പറയുന്നവർ ആരെന്നോ അവർക്കു ചരിത്രസംഗതികളെയും പൂർവ്വസ്ഥിതികളെയും പററി എത്രത്തോളം വിവരമുണ്ടായിരുന്നു എന്നോ അറിയാൻ കഴിയുന്നില്ല. അവർ മെററിയർസായിപ്പ് ആശ്രയിച്ചു നിൽക്കുന്ന "ബഹുജനസമ്മതത്തിന്നു" വശംവദന്മാരായിരുന്നിരിക്കാം. അവർ പറയുന്ന 'വാദത്തത്തിന്നു' വല്ല അടിസ്ഥാനവുമുണ്ടോ എന്നും വാദത്ത

മുണ്ടായി എന്നു പറയുന്നതാരോടാണെന്നും അതു അവരുടെ മനോഗതമോ കേൾവിയോ എന്നും നമുക്കറിവാൻ വഴിയില്ലാ. തങ്ങളുടെ തമ്പുരാന്റെ ഖ്യാതിക്കും പ്രാഭവത്തിന്നും ഹാനികരമായ പ്രസ്താവങ്ങൾ അവർ ചെയ്തിരിക്കുമെന്നുള്ളതു തന്നെ അസംഭവമാണെന്നു പറയേണ്ടിയിരിക്കുന്നു. അടുത്ത കാലത്തു ശത്രുക്കൾ അപശ്രുതി പരത്തിയിരുന്നു എന്നുള്ളതു വിചാരിക്കുമ്പോൾ അവർ കണ്ണാകണ്ണികയായി പ്രചാരപ്പെട്ടു വന്ന ശ്രുതിയെ വിശ്വസിച്ചു വല്ലതും പറഞ്ഞു എന്നും വരാം. അടുത്തകാലത്തു വാൻഡമാഹും മാൎത്താണ്ഡവൎമ്മമഹാരാജാവും പരമശത്രുക്കളായി ഭവിച്ചു എന്നു തിരുവിതാംകൂർചരിത്രത്തിൽ കാണുന്നു. (ഭാഗം ൧൩൧) ചേരമാൻപെരുമാക്കന്മാരുടെ കാലത്തുതന്നെ അന്നത്തെ ഒരു കുലശേഖരപ്പെരുമാൾ ഹിരണ്യഗർഭദാനം ചെയ്തു ആ സ്ഥാനത്തെ വഹിച്ചു എന്നും ഇദാനീന്തനകാലത്തു പോലും ഓരോ വേണാട്ടരാജാക്കന്മാർ ഈ ക്രിയ ചെയ്തു കുലശേഖരപ്പെരുമാൾ പട്ടം ധരിച്ചിട്ടുണ്ടെന്നും ഈ ക്രിയ നടത്താത്ത രാജാക്കന്മാൎക്കു കുലശേഖരപ്പെരുമാൾസ്ഥാനം ലഭിച്ചിട്ടില്ലെന്നും വൃഷ്ണിവംശജാതന്മാരായ വേണാട്ടുഭൂപന്മാൎക്കു ഹിരണ്യഗർഭം കഴിച്ചു ജാതിയിൽ ഉൽകൃഷ്ടതനേടി യജ്ഞോപവീതം ധരിച്ചിട്ടാവശ്യമില്ലെന്നും ഹിരണ്യഗർഭം തുലാപുരുഷദാനം ഇതുകൾ മഹാരാജാക്കന്മാൎക്കു ശാസ്ത്രത്താൽ വിധിച്ചിട്ടുള്ള മഹാദാനങ്ങളിൽപെട്ടതാണെന്നും കിരീടധാരണത്തിന്റെ പ്രഥമാംഗമായി ശാസ്ത്രോക്തപ്രകാരം ഈ ദാനങ്ങൾ ചെയ്യേണ്ടതാണെന്നും മ

റവുമുള്ള ചരിത്രസംഗതികളും ശാസ്ത്രവിധികളും അറിവാൻ കഴിയാത്തവർ പറയുന്ന കഥകളെ വിശ്വാസയോഗ്യതയുള്ള പാത്രമാക്കി കല്പിക്കുവാൻ നിവൃത്തിയില്ല.

സമകാലികന്മാർ രേഖപ്പെടുത്തിവെയ്ക്കുന്ന ചരിത്രസംഭവങ്ങളുടെ വാസ്തവത്തെ അതേകാരണത്തിന്മേൽ മുഴുവനും വിശ്വസിച്ചുകൂടാ. പുരാതന ചരിത്രകാരന്മാർ എന്നുമാത്രമല്ല ഇദാനീന്തന ഗ്രന്ഥകർത്താക്കന്മാർകൂടി ചരിത്രസംഭവങ്ങളെന്ന നാട്യത്തിൽ ഓരോ കഥകൾ നിർമ്മിച്ചുണ്ടാക്കുകയും ഉള്ളതായ സംഗതികളെ പൊടിപ്പും തൊങ്ങലും വെച്ചലങ്കരിച്ചു വിവരിക്കുകയും മററും ചെയ്യുന്നതു് നമുക്കനുഭവമാണല്ലോ.

ഇതു് ഇൻഡ്യാചരിത്രം വായിക്കുന്നവർക്ക് എവർക്കും എളുപ്പത്തിൽ അറിയാവുന്നതാണു്. അവരിൽ 'കാളിഘട്ടത്തിലെ കാളഗർത്ത'ത്തെ(The Black Hole of Calcutta), പററി അറിയാത്തവർ ആരും തന്നെ ഉണ്ടാവുന്നതല്ലോ. ഇതിന്റെ വാസ്തവത്തെ പററി 'കൈരളി' ൧-ാം. പുസ്തകം ൪൨ മുതൽ ൫൪ വരെ ഭാഗങ്ങളിൽ അടങ്ങിയ ഉപന്യാസം വായിക്കുന്നവർക്ക് ഇത്തരത്തിലുള്ള ചരിത്രസംഗതികളെ കെട്ടിചമച്ചുണ്ടാക്കുന്ന സമ്പ്രദായം എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാണു്. കാളഗർത്തസംഭവം വെറും ഭോഷ്കാണെന്നുള്ള വാദം മുമ്പു തന്നെ ഉണ്ടെങ്കിലും അതൊന്നും ഗണിക്കാതെ 'പേരെടുത്ത സാഹിത്യകാരന്മാർ വാഗ്മികൾ, കവികൾ ഇവരിൽ എത്രപേരുടെ സാമർത്ഥ്യപ്രകടനത്തിന്നാണു് ഈ ഭയങ്ക

രസംഭവം വിഷയീഭവിച്ചിട്ടുള്ളതു്. എന്നാൽ ഇയ്യിടെ മിസ്റ്റർ ലിററിൽ എന്നു പേരായ ഒരു സായ്പ് കാൎയ്യകാരണസഹിതം ഈ സംഭവത്തിന്റെ അവാസ്തവത്തെ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു. ഇതുണ്ടായി എന്നു പറയുന്നതു് ൧൭൫൬ ജൂൺമാസം ൨൦-ാം തീയതിയാണു്. അടുത്ത കാലത്തു ഈ ക്രൂരതയിൽ അകപ്പെട്ടവരും കഠിനസങ്കടങ്ങളെ അനുഭവിച്ചവരും ആണെന്നു പറയുന്ന ചില പ്രധാനികളാൽ രേഖപ്പെടുത്തിയിട്ടുള്ള ലക്ഷ്യങ്ങളെയാണു ചരിത്രകാരകന്മാർ ഈ സംഭവത്തിന്നടിസ്ഥാനമാക്കുന്നതു്. എന്നാൽ ആ രേഖകളെ തന്നെ പരിശോധിച്ചു് ലിററിൽസായ്പ് എഴുതിയിട്ടുള്ള വിമൎശനത്തിൽ അവയിൽ അടങ്ങിയിട്ടുള്ള അവിശ്വസനീയമായ സംഗതികളെ ചൂണ്ടിക്കാണിക്കുന്നു. ഇപ്രകാരം തന്നെ പ്രകൃതവിഷയത്തിലും കാളഗത്തത്തിന്നടുത്തുണ്ടായ ഡച്ചുറിക്കാട്ടുകളിൽ കാണുന്ന വിവരണം അസംഭവസമ്പൂൎണ്ണമാണു്. ചാതുൎവ്വൎണ്ണികൻ ദ്വിജനായി എന്നതു് ഈ കലികാലത്തു സംഭവിക്കുന്നതല്ല. സംഭവിച്ചതായി കേൾവിപോലും ഇല്ല. തച്ചുടയ കയ്മളായി അവരോധിക്കുന്ന നായക്കു ചില പ്രത്യേകവൈദിക ക്രിയകളെ കൊണ്ടു സ്ഥാനത്തിൽ ഔന്നത്യം കല്പിക്കുന്നതല്ലാതെ ആ ആളെ ജാതിയിൽ ഉൽകൃഷ്ടനാക്കിത്തീൎക്കുന്നില്ല. ഒരു നായരെ വൈദികക്രിയകൊണ്ടു ബ്രാഹ്മണനാക്കാമെന്നു വേദവിധിയൊ ശാസ്ത്രവിധിയൊ ഉണ്ടെങ്കിൽ തച്ചുടയസ്ഥാനത്തേയ്ക്കു അവരോധിക്കുന്ന ആളെ വേണ്ടുന്ന ക്രിയകൾ ചെയ്തു ബ്രാഹ്മണനാക്കാതിരിക്കുന്നതല്ലെന്നു നി

സ്സംശയമായി പറയാം. അതു സാദ്ധ്യമല്ലാത്തതി നാൽ സ്ഥാനവലിപ്പം മാത്രം നൽകുന്നു.

മെററിയർ സായ്പിൻെറ നിരൂപണത്തിൽ സാധാരണഗ്രന്ഥനിരൂപണങ്ങളുടെ സമ്പ്രദായം വിട്ടു ക്രമവിരോധമായും ന്യായമല്ലാത്തതായും ഗ്രന്ഥകർത്താവിനെപ്പററിയും ചരിത്രസംഗതികളെപ്പററിയും പല തരത്തിലുള്ള ദോഷപ്രഖ്യാപനങ്ങളെ ചെയ്തിട്ടുള്ളതിന്നു മതിയായ സമാധാനം പറയുവാൻ ഒരുമ്പെടുന്നതായാൽ സായ്പിൻെറ സ്വഭാവവും സമ്പ്രദായവും രീതിയും അനുകരിക്കേണ്ടതായി വരുമെല്ലൊ എന്നു ഭയന്നു അതിന്നു പുറപ്പെടുന്നതു വിഹിതമല്ലെന്നു വെച്ചു ഇവിടെ വിരമിക്കുന്നു......................"

"തിരുവിതാംകൂർ ചരിത്രം" തിരുമുമ്പാകെ സമൎപ്പിച്ചതോടുകൂടി ശങ്കുണ്ണിമേനവൻെറ ഉദ്ദേശം സഫലമാകയും പെൻഷൻപററി സുഖമെടുക്കാൻ തീൎച്ചയാക്കുകയുംചെയ്തു. പെൻഷൻ അപേക്ഷ അയക്കുന്നതിന്നുമുമ്പായി മേനവൻ റസിഡണ്ടിന്ന് യാത്രപറഞ്ഞു സൎവീസിൽനിന്നും പിരിയുന്നതായ ഒരു എഴുത്തു അയച്ചു. അതിന്നു സായ്പിൻെറ അടുക്കൽ നിന്നു വന്ന മറുപടിയെ തിരുമനസ്സിലേക്കു കാണ്മാനായി അയച്ചിരുന്നു. ഈ മറുപടി തൃക്കൺ പാൎത്ത ശേഷം മേനവന്നു ഇപ്രകാരം എഴുതി അയച്ചു. "Thanks to the sight of the note of Mr. Hanington and it is very interesting."

അധികം താമസിയാതെ തന്നെ പെൻഷന്നും അപേക്ഷകൊടുത്തു. മേനവൻ തിരുവിതാംകൂർ സ

ക്കാർ സർവ്വീസിൽ കയറുന്നതിന്നുമുൻപു ഏതാനും കൊല്ലം കൊട്ടാരത്തിൽ ജോലിയുണ്ടായിരുന്നതിനാൽ പെൻഷൻ കണക്കാക്കുന്നതിൽ കൊട്ടാരംവക സർവീസുകൂടി ചേർക്കേണ്ടതാണെന്നും മറ്റും കാണിച്ചു ഒരു ഹർജി കുറെ കൊല്ലങ്ങൾക്കുമുൻപു (൧൦൪൨ കന്നിമാസത്തിൽ എന്നു തോന്നുന്നു) തിരുമനസ്സിലേക്കയച്ചിരുന്നു. അതു ഇപ്രകാരമായിരുന്നു.

"പൊന്നുതമ്പുരാൻ തിരുമുമ്പാകെ തിരുമനസ്സറിവിക്കുന്നതിന്ന്.

ചേർത്തല ഡിവിഷൻ കാര്യം വിചാരിക്കുന്ന ദിവാൻ പേഷ്കാർ ശങ്കുണ്ണിമേനവൻ കൈയ്യൊപ്പിട്ടു ചെയ്തു അറിവിക്കുന്ന സങ്കടം.

൧൦൧൨-ാംമാണ്ടു കുംഭമാസംമുതൽക്കു അടിയൻ തിരുപ്പാദത്തിങ്കൽ വിടകൊണ്ടു കല്പനപ്രകാരം ആണ്ടു മിഥുനമാസം വരെ തിരുവനന്തപുരത്തെ സർക്കാർ വക ഇംഗ്ലീഷ് സ്ക്കൂളിൽ പഠിക്കയും ആ മാസംമുതൽക്കു എഴുന്നെള്ളത്തു ഒന്നിച്ചു പാർപ്പാൻ കല്പനയുണ്ടായതിന്നുമണ്ണം ൧൦൧൩-ാമാണ്ടു മേടമാസം വരെ കൊട്ടാരത്തിൽ ഇംഗ്ലീഷ് ഇടപെട്ട വേലകളും മറ്റും അതാതു സമയവും കല്പനയുണ്ടാകുന്നതുപോലെയുള്ള കാര്യങ്ങളെ നോക്കി സ്വാമിഭക്തിയോടുകൂടെ നടന്നു വരികയും കൊണ്ടു തിരുവുള്ളം ഉണ്ടായി അടിയനു ഹജൂർ കച്ചേരിയിൽകൂടി വേല നോക്കുവാൻ തക്കവണ്ണം കല്പനവന്ന ആ മാസത്തിൽ ഹജൂർ ഇംഗ്ലീഷ് ആഫീസിൽ ൧൦ രൂപ ശമ്പളം പതിച്ചു അവിടെയും കൊട്ടാരത്തിലും വേല നോക്കി രണ്ടു വകയ്ക്കും അടിയനു ശമ്പളവുംതന്നു ൧൦൨൬-

മാണ്ടു ആഫീസിൽ മാനേജർ ഉദ്യോഗത്തിന്നു നീട്ടു തരുന്നതുവരെ രണ്ടിടത്തെ വേലയും നോക്കിവരികയും പിന്നെ പോലീസു ഡിപ്ടി ശിരസ്താ, ഒന്നാം ശിരസ്താ ഈ ഉദ്യോഗങ്ങളിൽ ആക്കി അതിലും ജാഗ്രതയായിരുന്നു വേല നോക്കിയതു കൊണ്ടു ൲൦൩൩-ാമാണ്ടു മിഥുനമാസം ഡിപ്ടിപേഷ്കാരായിട്ടു നീട്ടു തന്നു. അതിന്റെ ഉടനെ തന്നെ പത്മനാഭപുരം ഡിവിഷനിൽ കാൎയ്യം വിചാരിപ്പാൻ കല്പന വന്നു. അവിടെ ചെന്നു വേല നോക്കിവരികയും ചെയ്യുമ്പോൾ ആ ദിക്കിലെ കാററും വെള്ളവും അടിയന്റെ ദേഹസ്ഥിതിക്കു പററാതെ ദീനങ്ങൾ തുടങ്ങിയതുകൊണ്ടു അപ്പോൾ നൂതനമായി നിശ്ചയിച്ചു കൊല്ലം ഡിവിഷനിൽ ൲൦൩൬-ാമാണ്ടു സ്ഥലം മാററിയാക്കി അവിടെയും പത്മനാഭപുരത്തും കാൎയ്യാദികൾ ജാഗ്രതയായ് നോക്കിവന്നതിൽ കല്പിച്ചു അധികമായിട്ടു തിരുവുള്ളമുണ്ടായി ഈ സംസ്ഥാനത്തുള്ള ഡിവിഷ്യനുകളിൽ അധികം വലിയതും അധികം ജോലിയുള്ളതും, കൊച്ചി ബ്രിട്ടീഷ് ഈ രണ്ടു അതൃത്തിയും ആയിരിക്കുന്നതും ആയ ചേൎത്തല ഡിവിഷ്യനിലെ അപ്പോഴത്തെ സ്ഥിതിക്കു അടിയനെ ആക്കേണ്ടതെന്നു കല്പിച്ചു നിശ്ചയിച്ചു ൲൦൩൭-ാമാണ്ടു ഇവിടെ ആക്കി. ഇതുവരെ തൃപ്പാദമഹിമകൊണ്ടു കാൎയ്യാദികളിൽ യാതൊരു വിഴ്ചയും കൂടാതെയും മുമ്പുണ്ടായിരുന്ന അനേകം വെടുപ്പുകേടുകളെ തീരത്തി നന്നാക്കിയും മുതൽ കൂടുതൽ വരുത്തിയും, കുടികൾക്കു ക്ഷേമത്തെ വൎദ്ധിപ്പിച്ചും, കാൎയ്യം വിചാരിച്ചു വരുന്നതിന്റെ വിവരം റിക്കാ

ട്ടുകളാലും മററും തീർച്ചപ്പെട്ടിരിക്കുന്നു. അടിയനെ ഡിവിഷൻ കാൎയ്യം വിചാരിപ്പാനായി ആക്കിയ ൧൦൩൩-ാമാണ്ടു കൎക്കടകമാസം മുതൽ ൧൩ മാസം വരെ പത്മനാഭപുരത്തും ൨൪ മാസം വരെ കൊല്ലത്തും ഈ മാസം വരെ ഈ സ്ഥലത്തും കൂടി ൧൧൦ മാസം ആയിരിക്കുന്നതിനിടയിൽ ഒരു ദിവസമെങ്കിലും അവധി വാങ്ങിയിട്ടില്ലാത്തതും, ആണ്ടിൽ ശമ്പളം പിടുത്തം കൂടാതെ ഒരു മാസത്തെ അവധിക്കു അവകാശമുള്ള സ്ഥിതിക്കു ആ കാലവും അടിയൻ വേലനോക്കിയതു മാത്രമല്ല സൎക്കാർ വക പബ്ളിക്കു കച്ചേരികളിൽ ദിവസംപ്രതികാലത്തു പത്തുമണി മുതൽ വയ്യിട്ടു ആറു മണിവരെ വേലനോക്കുണ്ടുന്നപോലെ അല്ലാതെ അടിയൻ സൎക്കാർ വേലയിൽ പ്രവേശിച്ചനാൾ മുതൽ, കാലത്തു ഏഴുമണി മുതൽ രാത്രി എട്ടും പത്തും, ചിലപ്പോൾ പന്ത്രണ്ടും മണിവരെ വേലനോക്കിവരികയും, സാധാരണമായ കച്ചേരി ഒഴിവിൽ കൂടെ വേലനോക്കുകയും ചെയ്തുവരുന്നതും ആകുന്നു. ആ സ്ഥിതികളും, അടിയൻ കച്ചേരിവേലയിൽ പ്രവേശിക്കുന്നതിനു മുമ്പിൽ ആറുവൎഷവും പത്തുമാസവും തൃപ്പാദം സേവിച്ചിട്ടുള്ള അവസ്ഥയും നോക്കുമ്പോൾ അടിയൻ തൃപ്പാദം സേവിപ്പാൻ തുടങ്ങിയ ൧൦൩൩-ാമാണ്ടു മിഥുനമാസം മുതൽ അടിയനു പബ്ളിക്ക് സൎവീസു കണക്കാക്കി തരേണ്ടതിനു തിരുവുള്ളം ഉണ്ടാകണമെന്നു അടിയൻ തൃപ്പാദത്തിങ്കൽ അപേക്ഷിക്കുന്നതു അപഹിതമെന്നു വരികയില്ലെന്നും, അടിയനെ പ്രത്യേകമായി കല്പിച്ചു വിളിച്ചു രക്ഷിച്ചു

വരുന്ന സ്ഥിതിക്കു ഇങ്ങനെ തിരുവുള്ളമായി അടിയന്റെ മേൽ അനുഗ്രഹം ഉണ്ടാകുമെന്നും ആഗ്രഹവും ഉറപ്പും ഉള്ളതാകയാൽ അടിയന്റെ സൎവീസു ൧൦൧൪-ാമാണ്ടു മിഥുനമാസം മുതൽക്കു കണക്കാക്കിക്കുന്നതിനു തിരുവുള്ളമുണ്ടായി കല്പനവന്നു രക്ഷിച്ചുകൊള്ളുമാറാകണം.*

ശങ്കുണ്ണിമേനവൻ (ഒപ്പു)

ഈ അപേക്ഷ സ്വീകരിച്ചു പേഷ്കാരുടെ സൎവിസു ൧൦൧൪-ാമാണ്ടു മിഥുനമാസം മുതൽക്കു കണക്കാക്കുവാൻ മുമ്പുതന്നെ തീൎച്ചയാക്കിയിട്ടുണ്ടായിരുന്നു. പേഷ്കാരുടെ രാജിയെ സ്വീകരിച്ചു ൧൦൨൦ മേടം ൧-ാംനു- മുതൽ പേഷ്കാർ ശങ്കുണ്ണിമേനവനു പെൻഷൻ അനുവദിക്കയും ചെയ്തു. ഇതുസംബന്ധിച്ചുള്ള കൊട്ടാരത്തിലെ കല്പനയുടെയും, ദിവാൻജിയുടെ ഉത്തരവിന്റെയും പകൎപ്പുതാഴെചേൎക്കുന്നു:—

൧൦൨൦-ാമത രായസം

ഇവിടുത്തെ ച്ചെയ്സ്ഥിഞ്ചവിള്ള ശങ്കുണ്ണിമേനോൻ ദിവാൻ പേഷ്കാര അയച്ചിരിക്കുന്നതായി ഇതോടുകൂടെ ഉള്ള രാജിനാമാ കല്പിച്ചു സ്വീകരിച്ചിരിക്കുന്നതാകയാൽ പേഷ്കാരിടെ വളരെക്കാലത്തെ സ്വാമിഭക്തിവിശ്വാസത്തോടുകൂടെ തൃപ്തികരമായുള്ള സൎവീസിനെ വിചാരിച്ചു് വരുന്ന മേടമാസം ൧-ാംനു-മുതൽ പേഷ്കാരിടെ നേരത്തോളവും ഇപ്പോഴം ഉള്ള ശമ്പളത്തിൽ ഒന്നരപാതി നാന്തറു രൂപ അടുത്തുണ്ടായിട്ടു പതിച്ചുകൊടുക്കുന്നതിനും ഈ സാധനത്തിനു തരുന്ന

---

* തീയതി കാണുന്നില്ല.

നേരെ പകർപ്പു പേഷ്കാർക്കു അയക്കുന്നതിനും അവിടെ ബോധിക്കുന്നതിനായിട്ടു എഴുതി അയക്കുന്നമെന്നും കല്പിച്ചു. ഇച്ചേതി എല്ലാം മാസത്തവൻപടിക്കു വായിച്ചു രാജശ്രീ ദിവാൻജി അവർകളെ ബോധിപ്പിച്ചുകൊള്ളുകയും വേണം. ഇച്ചേതിക്കു സാധനം എഴുതിയ.

൧൦൭൮-ാമാണ്ടു മീന മാസം. ൨൯-ാനു } പത്മനാഭൻ ഗോവിന്ദൻ (ഒപ്പു) സൎവ്വാധികാൎയ്യക്കാർ

൧൭൯-ാമത. രായസം

ഇവിടത്തെച്ചെയ്യി ആവിയ. പേഷ്കാർക്കു ശരീരസൌഖ്യം ഇല്ലാതെ തീൎന്നിരിക്കുന്നതുകൊണ്ടു വേലയിൽനിന്നും വിടൎത്തുന്നതിനു നിദാനം വരേണമെന്നെപ്പററി പേഷ്കാർ അയച്ചു രാജി നാമാ കല്പിച്ചു സ്വീകരിച്ചിരിക്കുന്നതാകയാൽ പേഷ്കാരിടെ വളരെക്കാലത്തെ സ്വാമിഭക്തിവിശ്വാസത്തോടുകൂടെ തൃപ്തികരമായുള്ള സൎവ്വീസിനെ വിചാരിച്ചു ഈ വരുന്ന മേടമാസം ൧-ാനു മുതൽ പേഷ്കാരിടെ നേരത്തോളവും ഇപ്പോൾ ഉള്ള ശമ്പളത്തിൽ ഒന്നുപാതി നാന്തരവൃത്തിപാ അടുത്തുണായിട്ടു പതിച്ചുതരുന്നതിനു കല്പനയായിരിക്കുന്നതായി കൊട്ടാരം സൎവ്വാധികാൎയ്യക്കാറരു മീനമാസം ൨൯-ാനു എഴുതിയ സാധനം വന്നു അതിന്മണ്ണം അടുത്തുൺപടിതെത്തിൽ നിന്നും മാസം ഒന്നിനു നാന്തരവൃത്തിപാവീതം ഈ വരുന്ന മേടം ൧-ാനു-മുതൽ പേഷ്കാർക്കു അടുത്തുണായിട്ടു പതിച്ചു ബില്ലെഴുതിക്കുന്നതിനു ജമാബന്തിക്കു ഉത്തരവുകൊടുക്കയും, ഈ വകക്കു കൊട്ടാരം സൎവ്വാധികാ

ത്ത്യക്കാറ്റ മീനമാസം ൨൯-ാംനു- എഴുതിയിട്ടുള്ള സാധനത്തിനു ശരിപകർപ്പു പേഷ്കാർ കാണുന്നതിനു വേണ്ടി കല്പനപ്രകാരം ഇതുസഹിതം അയക്കയും ചെയ്തിരിക്കുന്നു. ഇച്ചെയ്തി എല്ലാം കൃഷ്ണപിള്ളവായിച്ചു ശങ്കുണ്ണിമേനോൻ ദിവാൻ പേഷ്കാരെ കേൾപ്പിച്ചു വെക്കയും വേണം. ഇച്ചെയ്തിക്കു സാധനം എഴുതിയ.

൧൦൫൪-ാമാണ്ടുമീന മാസം ൩൦-ാംനു- } ദിവാൻ നാഗൻനാരായണൻ (ഒപ്പു)

ഈ ഉത്തരവിൻപ്രകാരം മേനവൻ സർക്കാർ ഉദ്യോഗത്തിൽ നിന്നും ൪൭ വർഷത്തെ സർവ്വീസിന്റെ അവസാനത്തിൽ പെൻഷൻപറ്റി പിരിഞ്ഞു. ശങ്കുണ്ണിമേനവൻ പെൻഷൻവാങ്ങിയ വിവരം സർ ടി. മാധവരായർ അറിഞ്ഞപ്പോൾ അദ്ദേഹം ഇപ്രകാരം ഒരു എഴുത്തയച്ചു.

Baroda
30th June 79.

My dear friend,

I hope this will find you in the enjoyment of good health and spirits. I observe that you have retired from public life and from its cares and anxieties; and I think you have done right. You have run a long and useful career, on which you can always look back with pride and pleasure. If your services are summed up for the long period over which they have extended, they must present a total which is seldom equalled.

I hope you are thoroughly enjoying your well earned repose. I remember your beautifully situated residence on the bank of the Alwaye river, a house which will largely contribute to your comfort. Only, I think the place must be somewhat damp during the rainy season. In the hot weather, it must be a little paradise! I had personally marked a small hill quite close to the house, and that s a spot on which you might well put up a pretty cottage, where you may eat any amount of pure air.

I have read portions of your History with great interest. You have brought together a great number of facts and circumstances which would otherwise have been totally lost. This is a further obligation you have conferred on Travancore.

I am doing well here and public affairs are getting on very satisfactorily. Your retirement reminds me that mine cannot be very long in coming! I hope we shall yet meet again.

Wishing you long life and continued good health.

I am,

Yours very sincerely,

(Signed) T. MADHAVA ROW.

M. R. Ry.

Shungunny Menon Avergal,

Retired Dewan Peishcar,

&c. &c. &c,

Alwaye.

ശങ്കുണ്ണിമേനവൻ പെൻഷൻ വാങ്ങുന്നതിനു മുമ്പു ഏതാനും മാസത്തെ അവധി എടുത്തിരുന്നു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ അവധിക്കിടയിൽ അദ്ദേഹം കുറെനാളം എറണാകുളത്തു താമസിച്ചു. ആയിടക്കു കൊച്ചി ദിവാൻ ശങ്കുണ്ണിമേനവൻ എഴുതിയിട്ടുള്ള സ്വന്ത ഡയറിയിൽ ശങ്കുണ്ണിമേനവൻ പേഷ്കാരെപ്പററി പറഞ്ഞിട്ടുള്ള ഭാഗങ്ങളെ താഴെ ചേക്കുന്നു:—

"..................................................

2nd February 1879.
Makaram 1084.

പേഷ്കാർ ശങ്കുണ്ണിമേനവന്റെ ദെണ്ണത്തിൽ അദ്ദേഹത്തിന്റെ സുഖക്കേടു ഇനിയും ഭേദമാകാത്തതിനാൽ കൂടുതൽ അവധി എടുക്കാൻ ഭാവിക്കുന്നു എന്നും, ഇവിടെ താമസിയാതെ വരും എന്നും കാണുന്നു.............................................

19th February

ശങ്കുണ്ണിമേനവൻ ഉച്ചയ്ക്കു ഇവിടെ വരുമെന്നു അത്രക്കുററിയിൽ നിന്നും ഒരാൾ വന്നു പറഞ്ഞു. അതുപോലെ ൧൨-മണി കഴിഞ്ഞ ഉടൻ അദ്ദേഹം വന്നു. ഇന്നലെ അദ്ദേഹം അദ്ദേഹത്തിന്റെ ഡാക്കരെ തിരിയെ അയച്ചു എന്നും, മേലാൽ ഡാക്കർ ഇല്ലാത്ത സ്ഥലത്തു താമസിക്കുന്നതു ശരിയല്ലെന്നും അതിനാൽ ഇവിടെ വന്നു താമസിക്കാൻ തീച്ചയാക്കിയിരിക്കുന്നു എന്നും അറിയുന്നു.

20th February

. കുംഭം ൧൦-ാംനു-

പ്രൊഫസ്സർ താമസിക്കുന്ന പാലിയത്തു ചെന്നു. അവിടെ ഡാക്ടർ ഗന്തരും ഉണ്ടായിരുന്നു. പ്രൊഫസ്സരുടെയും എന്റെയും സുഖക്കേടുകൾ സാരമില്ലെന്നു മിസ്റ്റർ ഗന്തർ പറയുന്നു. പ്രൊഫസ്സരെ എന്റെ വണ്ടിയിൽ കയററി സവാരിയായി കൊണ്ടു പോയി. ഉച്ചക്കു പ്രൊഫസ്സർ എന്നെ കാണ്മാൻ വന്നു. രാവിലെ ഊണുസമയത്തു കാസശ്വാസം സംബന്ധിച്ച ശ്വാസം മുട്ടൽ കഠിനമായി തുടങ്ങി എന്നും ഏകദേശം ഒരു മണിക്കൂർ നേരം ഉണ്ടായിരുന്നു എന്നും പറഞ്ഞു. ഗന്തരെ വിളിച്ചു കാണിച്ചതിൽ മരുന്നു അധികം സേവിച്ചതിനാൽ കഫം ഇളകിയതുകൊണ്ടുണ്ടായതാണെന്നും കുറെ കഴിഞ്ഞു എല്ലാം സുഖമായി പോകുമെന്നും പറഞ്ഞതായും പ്രൊഫസ്സർ പറഞ്ഞു.

21st February/11th Kumbhom.

മിസ്റ്റർ ഗന്തർ പറഞ്ഞതനുസരിച്ചു ശങ്കുണ്ണിമേനവൻ വയറിളക്കി. കുളിക്കുന്ന സമയത്തു ശങ്കുണ്ണിമേനവനു ഒരു വെറയലും തല ചുററലും ഉണ്ടായി. എന്നാൽ ശ്വാസം മുട്ടൽ ഉണ്ടായില്ല............

23rd February/ 13th Kumbhom.

ശങ്കുണ്ണിമേനവൻ പതിവുപോലെ ഉച്ചക്കുവന്നു. അദ്ദേഹത്തിന്റെ സുഖക്കേടു ഭേദമായി അദ്ദേഹത്തിനു ദേഹസൌഖ്യം ഉണ്ടാകുന്നതിൽ എനിക്കു വളരെ സന്തോഷം ഉണ്ടു്.

24th February/ 14th Kumbhom.

പതിവു സമയത്തു ശങ്കുണ്ണിമേനവൻ വന്നു. ശ്വാസം മുട്ടൽ തീരെ ഭേദമായി എന്നും കൈകാൽ വി

റയൽക്കുടി ഇപ്പോൾ ഇല്ലാ എന്നും, ഇവിടെ വന്നതിൽപിന്നീട്ട വളരെ സുഖമായി എന്നും പറഞ്ഞു.

25th February/ 15th Kumbhom.

ഇന്നും പതിവുപോലെ ശങ്കുണ്ണിമേനവൻ വന്നു. എന്നാൽ വിശപ്പു ശരിയായില്ലെന്നും, ക്ഷീണം ഉണ്ടെന്നും, വേറെയാതൊരു സുഖക്കേടും ഇല്ലെന്നും പറഞ്ഞു. ഞാൻ അദ്ദേഹം എഴുതിയ തിരുവിതാംകൂർ ചരിത്രം വായിക്കയാണ്.

26th Feb/16th Kumbhom·

തിരുവിതാംകൂർ ചരിത്രത്തിൽ കുറെ അധികം ഭാഗം വായിച്ചു. ഇന്നലെ അത്താഴം കഴിഞ്ഞ ഉടൻ പേഷ്കാൎക്കു ഒരു തലതിരിച്ചിൽ ഉണ്ടായി എന്നു ശേഷയ്യൻ പറഞ്ഞു. ഇന്നു പേഷ്കാരും ആ വിവരം പറഞ്ഞു. ഇന്നലെ ഊണു കഴിക്കുമ്പോൾ കാപ്പി കൃഷിക്കു പങ്കുചേൎക്കാനായി ഉദ്ദേശിച്ചിരിക്കുന്ന ഏതാനും ബ്രാഹ്മണ സ്നേഹിതന്മാർ വന്നതു നിമിത്തം അവരെ കാണാനായി ധൃതിവെച്ചു ഊണു കഴിച്ചു എന്നും, അതിനാൽ കുറെ ശ്വാസംമുട്ടലും മററും ഉണ്ടായി എന്നും, ഈ കാരണത്താലാണ് തലതിരിച്ചിൽ വന്നതു എന്നും പറഞ്ഞു.

5th March.

ഞാൻ ഇന്നു പേഷ്കാരെ കാണാൻ പോയിരുന്നു. അദ്ദേഹം ഉച്ചക്കു പതിവുപോലെ ഇവിടെവന്നു. ഇന്നു അദ്ദേഹം ഇടപ്പള്ളിക്കും, അവിടെ നിന്നു ആലുവായ്ക്കും പോകുന്നു.

8th March

തിരുവിതാംകൂറിലെ രണ്ടാം മുറ രാജാവ് ആലുവായിൽ പേഷ്കാരുടെ ഗൃഹത്തിൽ താമസി

ക്കുന്നതിനാൽ അദ്ദേഹം ഇടപ്പള്ളിയിൽ തന്നെതാമസിക്കുന്നു.

21st March·

ആലുവാ ചെന്നശേഷം സുഖക്കേടു പിന്നെയും മുഴുകി എന്നും, തിരികെ എറണാകുളത്തു വരാൻ നിശ്ചയിച്ചിരിക്കുന്നു എന്നും പറയുന്നു.

23rd March·

ഷോർണ്ണൂർ നിന്നും റയിൽ കൊച്ചിക്കു നടപ്പാക്കിയാൽ തിരുവിതാംക്കൂറിലേക്കു എന്തെല്ലാം ഗുണം ഉണ്ടാകും എന്നു അന്വേഷിച്ചു റിപ്പോർട്ടു ചെയ്യാൻ പേഷ്കാർ S. M. നോടു ഗവർമ്മെണ്ടു ആജ്ഞാപിച്ചിരിക്കുന്നു.

15th April.

ശങ്കുണ്ണിമേനവൻ പേഷ്കാർ തിരുവിതാംക്കൂറിലേക്കു വേണ്ടി ചെയ്തിട്ടുള്ള ഓരോ വേലകളെപ്പററി പ്രശംസിച്ചിരിക്കുന്ന, പ്രം അദ്ദേഹത്തിനു കല്പനപ്രകാരം ൪൦൦-ഉറുപ്പിക പെൻഷൻ അനുവദിച്ചിരിക്കുന്നു എന്നു കാണിക്കുന്നതുമായ ദിവാൻജിയുടെ ഒരെഴുത്തു മേനവൻ എനിക്കു കാണ്മാനായി അയച്ചു തന്നു.

24th May/12th Edavom.

ക്യാമ്പ് ആലുവാ—ശങ്കുണ്ണിമേനവനെ ചെന്നു കണ്ടു. അദ്ദേഹത്തിനു മുമ്പിലത്തെപ്പോലെ ഉള്ള ദേഹസൌഖ്യം ഇല്ല. ഡാക്ടർ റാമ്പർട്ട് ഗന്തർ ഒരു ആഴ്ചയ്ക്കു അവിടെ വന്നു താമസിച്ചാൽ കൊള്ളാം എന്നു പറയുന്നു. തിരുവിതാംക്കൂർ മഹാരാജാവിനു ശങ്കുണ്ണിമേനവൻ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന തിരുവിതാംക്കൂർ ചരിത്രം കാഴ്ച

വയ്ക്കുന്നതായി കാണിക്കുന്ന ഒരു പടം അദ്ദേഹം എന്നെ കാണിച്ചു.

9th August /4th Chingom·

ശങ്കുണ്ണിമേനവന്റെ സുഖക്കേട് നന്നാ ഭേദമായിട്ടില്ല. അദ്ദേഹം അദ്ദേഹത്തിന്റെ താമസത്തിനായി എറണാകുളത്തു ഒരു ഗൃഹം പണിചെയ്യാൻ നിശ്ചയിച്ചിരിക്കുന്നു.

15th March/4th Meenom 1051

തനിക്കു നല്ല സുഖമില്ലെങ്കിലും തിരുവിതാംകൂർ ഒന്നാംമുറ തമ്പുരാന്റെ കൂടെ തൃശ്ശൂർ വരെ പോകാൻ നിശ്ചയിച്ചിരിക്കുന്നു എന്നു പറയുന്നു. അദ്ദേഹത്തിന്റെ അനുജൻ വളരെ അപായസ്ഥിതിയിൽ സുഖക്കേടായി കിടക്കുന്നു.

18th March
7th Meenom

ശങ്കുണ്ണിമേനവൻ ഇന്നു വന്നു. മേനവന്റെ സഹോദരന്റെ സുഖക്കേട് അധികമായിരിക്കുന്ന വിവരം അദ്ദേഹം മനസ്സിലാക്കിയിട്ടില്ല.

19th March.
8th Meenom.

ഇന്നു കുഞ്ഞൻ മേനവന്റെ സുഖക്കേട് അധികരിച്ചിരിക്കുന്നു. ശ്വാസം തുടങ്ങിയിട്ടുണ്ട്. ഊണു കഴിഞ്ഞു കുഞ്ഞൻ മേനവന്റെ സുഖക്കേടിനെപ്പറ്റി അന്വേഷിക്കാനായി ഭാവിച്ചപ്പോൾ അയാൾ മരിച്ചതായി അറിവു വന്നു......................

.............................................................

ഉടൻ തന്ന ശേഷക്രിയകൾക്കവേണ്ട ഏൎപ്പാടുകൾ ചെയ്തു..........................................

20th March.

ഇന്നു അത്താഴം കഴിഞ്ഞു പേഷ്കാർ ശങ്കുണ്ണി മേനവൻ പുത്തൻ വേലിക്കരക്ക പോയി. വൈക്കം തഹശീൽദാരും, പേഷ്കാരുടെ വേറെ ചില ഉദ്യോഗസ്ഥന്മാരും അദ്ദേഹത്തെ കാണ്മാൻ വന്നിരുന്നു.............................................
.............................................."

പെൻഷൻ വാങ്ങിയതിന്റെശേഷം ശങ്കുണ്ണി മേനവൻ ആലുവായിലുള്ള സ്വന്തഗൃഹത്തിലും, പുത്തൻ വേലിക്കരയിലുള്ള പുരാതന ഗൃഹത്തിലും ആയി മാറി മാറി താമസിച്ചുവന്നു. ആദ്യമെ തന്നെ ഏററവും ഭക്തിമാനും, ധൎമ്മിഷ്ഠനുമായിരുന്നമേനവൻ പെൻഷൻ വാങ്ങിയതിന്റെ ശേഷം ഒരു വലിയഭക്തനായി. വൈക്കത്തു ക്ഷേത്രത്തിൽ ശങ്കുണ്ണിമേനവൻ ചെയ്യിച്ചിട്ടുള്ള ഓരോരോവേലകളെപ്പററിയും മററും മുമ്പുപ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇതുപോലെ ഈശ്വരവിഷയമായും, ധൎമ്മവിഷയമായും വേറെയും അനേകം കാൎയ്യങ്ങൾ ചെയ്തിട്ടുണ്ട്. ഇവയെല്ലാം കണ്ടും കേട്ടും അറിഞ്ഞിട്ടു മഹാരാജാവു വളരെ സന്തോഷിക്കയും വിവരത്തിനു ദിവാൻജിയെക്കൊണ്ടു ശ്ലാഘനീയമായ ഒരു എഴുത്തു അയപ്പിക്കയും ചെയ്തു. ആ എഴുത്തിന്റെ പകർപ്പു താഴെ ചേൎക്കുന്നു.

൭൫-ാമത് വയസ്സ്

ഈ രാജ്യത്തു അധികം മുതൽ ചെലവുചെയ്തു ധൎമ്മം നടത്തിയിട്ടുള്ള ആളുകളുടെ വിവരം അറിയു

ന്നതിനു ഉത്തരവയച്ചു വരുത്തിയിട്ടുള്ള കണക്കു നോക്കിയതിൽ പേഷ്ക്കാരു ൧൦൫൨-ാമാണ്ടു ൧൮൫ന്നു രൂപാ ചിലവുചെയ്തു വൈക്കത്തു ക്ഷേത്രത്തിന്റെ വടക്കുവശത്തുള്ള കുളത്തിൽ പത്താമത്തെ കല്പടവായ ഒരുള്ളൊടി കരിങ്കല്ലുകൊണ്ടു ചുററുംകെട്ടിച്ചിരിക്കുന്നതായി കാണുകയാൽ അക്കാൎയ്യം നാം തിരുമനസ്സറിയിച്ചതിന്റെശേഷം കല്പിച്ചു സന്തോഷിച്ചിരിക്കുന്നതും ഈ വിവരം പേഷ്ക്കാരെ തെൎയ്യപ്പെടുത്തണമെന്നു കല്പന വന്നിരിക്കകൊണ്ടു വസ്തുത ഇതിനാൽ തെൎയ്യപ്പെടുത്തിയിരിക്കുന്നതും ആകുന്നു. ഈ സംഗതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഗസററു ഒരു പ്രതി ഇതിനോടുകൂടി അയച്ചിട്ടും ഉണ്ടു.

ഇച്ചെയ്തിക്കു എഴുതിയ ദിവാൻ നാഗൻ നാരായണൻ

(ഒപ്പു)

൧൦൫൫-ാമാണ്ടു<br>കന്നിമാസം ൭-ാംനു

ഇങ്ങിനെ എല്ലാം അനവധി ദാനധൎമ്മങ്ങൾ ചെയ്തുംകൊണ്ടു അനേകകാലം സുഖമായിരിക്കാൻ ഈശ്വരൻ അദ്ദേഹത്തെ സമ്മതിച്ചില്ല. എന്തെന്നാൽ ൧൦൫൫ കുംഭം ൨൫-ാംനു അദ്ദേഹം പെട്ടെന്നു പരഗതിയെപ്രാപിച്ചു. ഇയ്യിടെ മേനവൻ പുത്തൻവേലിക്കരെ താമസിക്കയായിരുന്നു. ശിവരാത്രിക്കു ഏതാനുംദിവസംമുമ്പു ആലുവായ്ക്കു പോകുവാനായി പുറപ്പെട്ടു. പുത്തൻവേലിക്കരെനിന്നും ആലുവായ്ക്കു വള്ളംവഴി എട്ടുമൈൽസു ദൂരമെ ഉള്ളു. വേനൽക്കാലമായതുകൊണ്ടു ആററിൽ വെള്ളം വളരെ കുറവാകയാൽ ഒരു

ചെറിയ ക്രൂടാരം വച്ച ഓടിയിലാണു പുറപ്പെടുവാൻ
തീൎച്ചയാക്കിയതു്. പുത്തൻ വേലിക്കര ഭവനം ആററു
കടവിൽനിന്നും അധികം അകലെയല്ലാ. ഭവനത്തിൽ
നിന്നും മഞ്ചലിൽ കയറി ആററു കടവിൽ വന്നു മേ
നവനും ഭാൎയ്യയുമായി ഓടി വള്ളത്തിൽ കയറി വള്ളം
വിട്ടു. ക്രൂടാരത്തിന്റെ വാതുക്കൽ അകത്തായി പേ
ഷ്കാരുടെ ഭാൎയ്യ ഇരുന്നു താൻ ജപിക്കുന്ന തുളസിമാല
കിട്ടിയാൽ കൊള്ളാമെന്നു ആവശ്യപ്പെട്ടു. അതു ക്രൂടാ
രത്തിനകത്തു പേഷ്കാർ ഇരുന്നിരുന്നതിനടുത്തുവെച്ചി
രിക്കുകയായിരുന്നു. അതു അദ്ദേഹം എടുത്തു തന്റെ
ഭാൎയ്യയുടെ കയ്യിൽകൊടുത്തു "നാമം ജപിച്ചുകൊണ്ടി
രിക്ക"എന്നുപറഞ്ഞു. ഇതുപറഞ്ഞ ഉടനെ തലക്കെ
ന്തോ ഒരു തട്ടുകിട്ടിയപോലെ തല കീഴ്പോട്ടു വീണു.
ഉടനെ അടുക്കൽ ഇരുന്നിരുന്ന തന്റെ ഭാൎയ്യ വേഗം
താങ്ങികിടക്കയിൽ കിടത്തി. ഇത്രയും ആയപ്പോൾ ഭാ
ൎയ്യവളരെ പരിഭ്രമിച്ചും, വ്യസനിച്ചും വള്ളം തിരിച്ചു ക
ടവിലേക്കുകൊണ്ടുപോകാൻ പറഞ്ഞു. വള്ളം കട
വിൽനിന്നും ഒരു ഫർലാങ്ങു ദൂരം പോന്നിരുന്നില്ല.
കടവിൽ തിരച്ചു എത്തിയപ്പോൾ മഞ്ചൽ മടങ്ങി
ക്കൊണ്ടുപോയിട്ടില്ലായിരുന്നു. വേഗം മഞ്ചലിൽ കിട
ത്തി വീട്ടിലേയ്ക്കു കൊണ്ടുപോയി വൈദ്യന്മാരെയും
മററും വിളിച്ചു കാണിച്ചു എങ്കിലും യാതൊരുഫ
ലവും ഉണ്ടായില്ല. പിറേറദിവസം രാത്രി ശങ്കുണ്ണി
മേനവൻ പരലോകത്തെപ്രാപിച്ചു. അങ്ങനെ തിരു
വിതാംകൂറിലേക്കു ഒരു വലിയ മഹാൻ നഷ്ടമായി.
മേനവന്റെ മരണവാൎത്ത കേട്ടു മഹാരാജാവു തിരു
മനസ്സുകൊണ്ടും, ദിവാൻജിയും മററും വളരെ മനസ്താ

പപ്പെട്ടു. ആ അവസരത്തിൽ അദ്ദേഹത്തിന്റെ മക്കൾക്ക കിട്ടിയ സഹതാപക്കത്തുകൾക്കും കമ്പികൾക്കും കണക്കില്ലായിരുന്നു. അവയിൽ ചിലതു താഴെ ചേൎക്കുന്നു:—

ദിവാൻ നാണുപിള്ള അവർകൾ ഇപ്രകാരം എഴുതി:—

Trivandrum,
15th March 1880.

Dear Shungara Menon,

It was with feelings of the deepest regret that I had learnt from a telegram sent to me by a relative of yours of the sad and melancholy death of your father. I immediately wrote to His Highness the Maha Raja conveying the melancholy intelligence His Highness replied to say that the intelligence had produced the deepest sorrow in His Highness's mind and that the deceased was one who had been attached faithfully and loyally to two successive sovereigns in Travancore. I reckon my acquaintance (which since grew into warm friendship) with your father since 1022. I always found him to be a perfect gentleman and sincere friend. Not to say aught of his official career for which he was furnished with flattering testimonial from our sovereign, he always cherished the warmest patriotic feelings for his country.

I deeply deplore the loss of this my highly esteemed friend. I condole with you on the melancholy event.

He has left behind him a literary work to immortalise his name.

With my sincere expressions of consolation to yourself and other members of the family.

Yours very truly,
N. Nanoo Pillay,

സൎവ്വാധികാൎയ്യക്കാർ ഗോവിന്ദപ്പിള്ള എഴുതിയിരുന്ന എഴുത്തു ഇപ്രകാരമായിരുന്നു.—

Trivandrum
18th March 1880.

My dear Sir,

I am in receipt of your note of the 14th Instant. His Highness the Maha Raja was very sorry when His Highness received the telegram announcing the death of your venerable father. His Highness expressed that one of the most loyal faithful and efficient public servants of the State is gone.

The petition of Kunjunni Menon was duly received and submitted and arrangements for the performance of the funeral ceremonies on the 10th of this month made through Dewan, Valoo Pillay Peishcar's death being taken as the precedent. I am also in due receipt of your first note to His Highness which was duly laid before His Highness. Your petition

was also received. I wait for a suitable opportunity to submit the same.

Now as a friend, I deeply sympathise with you on this mournful event. We must console ourselves by saying that it is the will of Pro.

I am
Yours Sincerely,
P. Govinda Pillay.

ചെറുപ്പക്കാലം മുതലേ ശങ്കുണ്ണിമേനവൻെറ ഇഷ്ടനായിരുന്ന മുതലിയാർ ജഡ്ജി അയച്ച എഴുത്തു ഇങ്ങനെ ആയിരുന്നു:—

Trivandrum,
13th March 1880.

My dear Sir,

Your letter of the 10th certainly started me with surprise having heard nothing of your noble father's health for some time. It was only the other day that I returned from Baroda and it was my intention to write to him a long letter giving a description of my travel. But it has pleased Providence otherwise.

I need hardly say how much grief I feel at the loss of one of my oldest friends, a noble and bold statesman and a loyal public servant. God's will must be done.

I offer you and family my sincere sympathy.

Believe me,
Yours truly,
T. Vedadridasa Moodaliar.

ശങ്കുണ്ണിമേനവന്റെ ഒരു പ്രത്യേക ഇഷ്ടനും, ശങ്കുണ്ണിമേനവൻ പെൻഷൻ വാങ്ങിയ ഉടൻ ചേർത്തല ഡിവിഷൻ കാര്യം വിചാരിക്കാനായി വന്ന പേഷ്ക്കാരും, പിന്നീട്ട ദിവാനും ആയ രാമാരായരുടെ എഴുത്തു കാണ്ക.

Alwaye,
10th March 1880.

My dear Sir,

I was sorry to hear of the death of your father. He was a very able officer and constituted much to the success of the administration of the present Maharaja. My personal acquaintance with him commenced while I was an English writer in the Dewan's Office on [a salary of Rs. 10 a quarter of a century ago and in him I have lost a friend and well wisher. Accept, Sir, the expression of my sincere sympathy and condolence on this melancholy occasion and convey the same please to your bereaved mother. I intend to go to Puthenchirray tomorrow morning.

Your friend,
T. Rama Row.

ഈ ദുഃഖവാർത്ത കേട്ട് കോഴിക്കോട്ടു നിന്നും ഒരാൾ (പേരു ശരിയായി മനസ്സിലാകുന്നില്ല) ശങ്കരമേനവൻ അവർകൾക്ക ഇപ്രകാരം എഴുതിയിരുന്നു;-

Calicut,
March 1980.

My dear K. P. S. M.

I am in receipt of your kind Post card. I really cannot find sufficiently strong language to convey my expressions of grief at your sad bereavement. The news fell upon us like an unexpected shock and we (Krishna Warriyar and I) were for a long time finding consolation in the grave speculations on the miserable existence of mankind. The loss of one who was on the bright side of sixty and who distinguished himself as a statesman a historian and a kind patron of all who needed any encouragement or assistance must be a most deplorable—nay an irretrievable—one and all these feelings gave rise to a series of thoughts on the future of Travancore. I fear these expressions of my mental State plunge you into grief afresh and I therefore refrain from venting them further. I was at a loss to know where you could have been—whether in the new house in Travancore or at Alwaye or in the house in British territory. None could give me any information and I therefore had written to Madras on the 16th and was waiting for a reply.

This was the real cause of my silence on which I hope you will with your characterastic

kindness put a charitable interpretation. As for you and your brother's 'Diksha.,' I do not know what arrangements you are going to make so that your studies may be prosecuted. All well. Padmanabha Menon's Law course gives me more anxiety and you may probably find it difficult to obtain your Mother's consent to go to Madras. Please let me know soon what your intentions are.

The rest in my next.

I am

Yours very affectionately,

V. G. K.

കൊച്ചി ദിവാൻ, ശങ്കുണ്ണിമേനവൻ സി. എസ്. ഐ. അദ്ദേഹത്തിൻെറ ഡയറിയിൽ പേഷ്ക്കാർ ശങ്കുണ്ണിമേനവൻെറ ഈ പെട്ടെന്നുള്ള മരണത്തെപ്പററി ഇപ്രകാരം എഴുതിയിരിക്കുന്നു:—

1880 A. D.—1055 M. E.

3rd March 1880
22nd Makaram 1055

S. M. P. sends a Junior Member of the Mangalavil family saying that as he is worse he is thinking of placing himself entirely under Planthovil Moosath and asking me to write to the Moosath to come down. Told him that the Moosath won't come till Medom as his wife is unwell and as he has moreover some ceremonies in Meenom.

8th March 1880.
27th Kumbhom 1055.

The boys went out boating this morning and saw Kutten. They bring a report to the effect that S. M. P. is no more. It appears that he left Puthenvelikarai for Alwaye on Friday last, but as he felt a fainting fit in the boat he was carried back to Puthenvelikarai where he died at about 10 P. M. on the 6th March. He was the son of Blahayil Kandunni Nair of Tripparayar. S. M. joined Roberts' School at Trivandrum while I was there. He soon quarrelled with Mr. Roberts however on account of the latter attempting to strike him for some misconduct and jumping over the head of some of the boys ran out of the School. He became a favourite of the late Raja of Travancore and became Police Sheristadar of the Huzur Cutcherry. Subsequently he became a Peishcar and was in charge successively of almost all the Divisions of Travancore. He was at Quilon when I was coming from Tinnevelli to take up my appointment of Dewan. He soon came to Sherthalay. Owing to his ill-health he was pensioned about a year ago. He was a clever intelligent man of active habits and great application..................................."

ശങ്കുണ്ണിമേനവന്റെ മരണ വൎത്തമാനം അറിഞ്ഞു ആയില്യംതിരുനാൾ മഹാരാജാവിന്റെ അമ്മച്ചി മേനവന്റെ മകൾക്ക അയച്ച ഒരു അനുശോചനക്കത്തു താഴെ ചേൎക്കുന്നു:—

ശ്രീ.

"എന്റെ നാണിക്കുട്ടി മുതൽപേൎക്കു.

ഈശ്വരേച്ഛയാൽ ഇപ്പോൾ സംഭവിച്ച കഠിന വ്യസനസമാചാരം പോയമാസം ൨൬-ാംനു- ഇവിടെ അറിഞ്ഞു എല്ലാപേൎക്കും വളരെ വ്യസനമായി. അച്ഛനും * അദ്ദേഹവും ആയിട്ടുള്ള പൂൎവ്വസ്ഥിതിയും ഇപ്പോൾ നിങ്ങൾ എല്ലാപേരുമായിട്ടുള്ള ഐകമത്യത്തേയും അദ്ദേഹം എല്ലാവൎക്കും ഒരു കാരണവസ്ഥാനമായിട്ടും സ്വാതന്ത്ര്യത്തേയും, തിരുമനസ്സിലെയും കുറിച്ചു വളരെ കൂറുള്ള ആളായും ഇരുന്നസ്ഥിതിയും മററുംവിചാരിച്ചു വളരെ വ്യസനിക്കുന്നു എങ്കിലും ഭൂതഭവിഷ്യത്തുകളിൽ വേണ്ടുന്നയശസ്സിന്നും അഭിമാനത്തിന്നും പാത്രമായി ഏറിയകാലം ഭാഗ്യവാനായിരുന്നു് ഇപ്പോൾ ക്രമമായി വയോധിക്യത്താൽ മരിച്ചുസ്ഥിതി വിചാരിച്ചു സ്വല്പം സമാധാനപ്പെടുന്നു. ഈ സമയം ഇവിടെ കൊച്ചു തമ്പിക്കു ദീനമായിരിക്കയും ഈ വൎത്തമാനം കേൾക്കയും നിമിത്തം ആകപ്പാടെ വളരെ പരിഭ്രമമായിരുന്നതുകൊണ്ടു തല്ക്കാലം എഴുതി അയപ്പാൻ ഇടയായില്ല. ഈശ്വരകൃപയാൽ സൌഖ്യമായി നിങ്ങളുടെ രക്ഷിതാവും അച്ഛനമായിരുന്ന ആളുടെ വിയോഗപ്രയുക്തമായ വ്യസനം

---

* അച്ഛൻ എന്നു പറഞ്ഞിരിക്കുന്നതു അമ്മച്ചിയുടെ അച്ഛനായ കുഞ്ഞികൃഷ്ണമേനവൻ കൊച്ചി സൎവ്വാധികാൎയ്യക്കാർ ആണു്. ഈ കുഞ്ഞികൃഷ്ണമേനവനും, ശങ്കുണ്ണിമേനവനും വലിയ ഇഷ്ടന്മാരായിരുന്നു. പഴയകാലത്തു സൎവ്വാധികാൎയ്യക്കാരന്മാരായിരുന്നു കൊച്ചിയിൽ മന്ത്രി സ്ഥാനം വഹിച്ചിരുന്നതു പിന്നീടാണു് മന്ത്രിക്കു ദിവാൻ എന്ന പേരായതു്.

നാണിക്കുട്ടിയുടെ എഴുത്തു മുഖേന അറിയുന്നതു ക്രടാതെ എന്റെ അനുഭവവശാൽ വാസ്തവമാണെന്നു വിശ്വസിക്കുന്നു. എന്നാൽ ഇപ്രകാരം ഉള്ള വ്യസനസ്ഥിതിയിൽ തിരുമനസ്സിലെ ഒരു അവലംബം ഉണ്ടായതുനിമിത്തം സ്ഥായിയായ വ്യസനം സംഭവിക്കാതെപോയി. നിങ്ങൾക്കു സഹോദരന്മാരുടെ യോഗ്യതാംശങ്ങളെക്കൊണ്ടും തിരുമനസ്സിലെ കൃപകൊണ്ടും ഭാവിയായ ശ്രേയസ്സിന് ഈശ്വരാനുഗ്രഹംകൊണ്ടു സംഗതിയാകുമെന്നു കരുതുന്നു...............

.................................................

നാണിക്കുട്ടിയുടെ അമ്മയോടും, സഹോദരന്മാരോടും പ്രത്യേകം സമാധാനം പറയണം. ഈശ്വരസങ്കല്പത്താൽ വരുന്ന വിപത്തുകൾക്കു സമാധാനപ്പെടുവാൻ തക്ക വിവേകം അവിടെ ഉണ്ടല്ലൊ. ഇതു എന്റെ നാണിക്കുട്ടിക്കു.

ലക്ഷ്മീവിലാസത്തുനിന്നും

൧൦൫൫-ാമാണ്ടു മീനമാസം ൯-ാംനു-

ശങ്കുണ്ണിമേനവൻ നാണുപിള്ള ദിവാൻജിയെപ്പോലെ ഒരു ദീർഘകായനൊ, തന്റെ മകളെപ്പോലെ ഹ്രസ്വകായനൊ ആയിരുന്നില്ല. സാധാരണ ഒരു മനുഷ്യനുള്ള ഉയരം അദ്ദേഹത്തിനുണ്ടായിരുന്നു. ഏരുമച്ചംപെട്ടതിന്റെ നിറത്തോടുക്രടിയ ശങ്കുണ്ണിമേനവൻ കാഴ്ചയിൽ ഒരു ഗംഭീരനും, ഏററവും ചൊടിയും ഉത്സാഹവും, ധൈര്യവുമുള്ള ഒരാളുമായിരുന്നു. സദാ മുഖത്തു സ്ഫുരിച്ചുകൊണ്ടിരുന്ന ഗാംഭീര്യദൃഷ്ടികളുടെ തൈക്ഷ്ണ്യം തന്റെ സന്നിധിയിൽ വന്നുപെടുന്ന യാതൊരു ഘാതകനെകൊണ്ടും സത്യം പറ

യിപ്പിച്ചിരുന്നു. മാധവരായർ ദിവാൻ മേനവനെ "ഉഝർജ്ജിതവും, പുണ്യവും," ഉള്ള ഒരുദ്യോഗസ്ഥൻ എന്നു കൂടക്കൂടെ പറയാറുണ്ടായിരുന്നു. മേനവന്റെ സാമർത്ഥ്യവും, ഉഝർജ്ജിതവും അദ്ദേഹം ചെയ്യുന്ന സകല ജോലികളിലും പ്രത്യക്ഷമായിക്കണ്ടു വന്നിരുന്നു. ചെറുപ്പകാലത്തിൽ അദ്ദേഹം ചെയ്തു വന്ന ഓരോ പ്രവൃത്തികൾ അദ്ദേഹത്തിന്റെ പഠിത്തകാലത്തെ നടപടികൾ, സ്കൂൾ ഹെഡ് മാസ്റ്റർ റാബർട്സ് ദൊരയുമായുള്ള വഴക്കു, ക്രാഫോഡ് ദൊരയുമായി ഉൾപ്പൂകത്തകയ്യ നടത്തിയപ്പോർ, വേമ്പനാട്ടുകായലിലും കായംകുളത്തുകായലിലും നടത്തിയിരുന്ന അക്രമങ്ങളെ നിവൃത്താനായി അദ്ദേഹം ചെയ്തു ഓരോ ശ്രമങ്ങൾ ഇവയെല്ലാം അദ്ദേഹത്തിന്റെ അസാധാരണ ധൈര്യത്തേയും താൻ പിടിച്ചകാര്യം സാധിക്കണമെന്നുള്ള നിർബന്ധത്തേയും പ്രത്യക്ഷപ്പെടുത്തുന്നു.

ശങ്കുണ്ണിമേനവൻ ഒരു വലിയ സത്യസന്ധനും ഈശ്വരഭക്തനും ആയിരുന്നു. അദ്ദേഹം ഹിന്ദുമതത്തിൽ വലിയ വിശ്വാസമുള്ള ആളാണെന്നു വരികിലും മററുമതങ്ങളെ ആക്ഷേപിച്ചു വന്നില്ല. മററുമതങ്ങളേയും, മതക്കാരേയും ബഹുമാനിച്ചുതന്നെവന്നു. ക്രിസ്തുമത മിഷണറികളോടും, മഹമ്മദീയമതക്കാരോടും മററും അദ്ദേഹം ഒരിക്കലും വെറുപ്പുകാണിച്ചിട്ടില്ല.

ശങ്കുണ്ണിമേനവൻ വൈക്കത്തു പെരുന്തിരക്കോവിലപ്പന്റെ ഒരു വലിയ ഭക്തനായിരുന്നു. വൈ

കണ്ണുക്ഷേത്രം മുതലായതു നന്നാക്കിച്ചതും, സ്വർണ്ണക്കൊടിമരം പ്രതിഷ്ഠിപ്പിച്ചതും മററും ശങ്കുണ്ണിമേനവൻ ചേർത്തല ഡിവിഷൻ പേഷ്ക്കാരായിരുന്നകാലത്താകുന്നു,

ആയിടയ്ക്കു ന്ന—൧ കൊല്ലം മേനവൻ വൈക്കത്തു തന്നെ കച്ചേരി ഇട്ടു താമസിച്ചു. വൈക്കം മഹാക്ഷേത്രത്തിൽ നാലമ്പലം, വിളക്കുമാടം മുതലായതു കേടു തീർത്തു ചെമ്പിടുവിച്ചു ചുററും മുഴവനും പിച്ചളവിളക്കാക്കി. ഇതിൽ പടിഞ്ഞാറെപുറത്തു അന്തായതു പിന്നിലുള്ള വിളക്കുകൾ മുഴവനും സ്വന്തം വകയും കുടുംബബന്ധുജനങ്ങൾ വകയും അവരെ സംബന്ധിച്ചവർ വകയുമാണ്. വിളക്കു തറച്ചിട്ടുള്ള കാലുകൾ പിച്ചളകെട്ടിയതുമാണ്. വടക്കേകുളം വെട്ടിച്ചു ചേറു മുഴവനും എടുപ്പിച്ചു നടുവിൽ ഒരു കിണർ താഴ്ത്തി അതിൽ ശാസ്ത്രോക്തപ്രകാരം സാളഗ്രാമം ശിവലിംഗം മുതലായതു പ്രതിഷ്ഠ കഴിപ്പിച്ചു ആ കിണറിന് ചുററും പന്തൽ ഇട്ടു മറച്ച് അവിടെ വച്ചു ബ്രാഹ്മണർക്ക് കാൽകഴകിച്ചൂട്ടു കഴിച്ചു. കുളത്തിൽ നിന്നു ചേറു നീക്കിച്ചതിനെപ്പററി വയസ്സൂത്തുള്ളവർ. ഇന്നും ഒരു കഥ പറയുന്നുണ്ട്. അനവധി കൂലിക്കാർ അധിക ദിവസം പണി എടുത്തിട്ടും ചളി മുഴവനും പോവാതെ കുഴങ്ങി ഭക്തനായ തഹശിൽദാർ ഇരവിപ്പിള്ള മുതലായവർ വിഷണ്ണന്മാരായിത്തീൻ. പതിവായി പേഷ്ക്കാർ കുളത്തിന്റെ കരയിൽ ഒരു കസാലയിട്ടു കുടയും പിടിച്ചിരുന്ന് കാലത്തും വൈകുന്നേരവും പണി

"൧൦൭൪—ാമാണ്ടു ഒന്നാക്കു ചേരു ൧൪൨,൧൩ ക്കു ചിലവു രൂപാ ൧൨൦൩൨—൧൨—൭ ക്കു ചേരു ഒന്നാക്കു ൧൩൯ പൈ വീതം നിന്നിരിക്കുന്നു.

ഇൗ കണക്കു നോക്കിയതു ഇൗ ഊട്ടിന്റെ ഉദ്ദേശം എത്ര രൂപാ ചിലവുവേണ്ടി വരും എന്നു കണക്കെടുത്തു അത്രയും രൂപാ ആദായം വരുന്നതായ വസ്തു ദേവസ്വം വകയ്ക്കു വിട്ടുകൊടുത്തു് ക്ഷേത്ര ഉടമസ്ഥനായ കൊച്ചിസക്കാർ മുഖാന്തിരം ഊട്ടു നടത്തിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആയിരുന്നു. അതിന്നു കണ്ണാക്കളും ദേവസ്വം വക ബ്രിട്ടീഷു ശീമയിലുള്ള വസ്തുക്കളിൽ ഊട്ടിന്നു ആവശ്യമുള്ള സംഖ്യ ആദായം വരുന്ന ഭൂമി ഊട്ടു നടത്തുവാനായി കൊച്ചി ദിവാൻജി അവർകൾ ചേക്കു ആധാരം ചെയ്തു വയ്ക്കുവാനും അങ്ങനെ ഏററു നടത്തികൊള്ളാമെന്നു ദിവാൻജി അവർകൾ സമ്മതിക്കുവാനും വേണ്ടുന്ന ഏല്പ്പാടുകൾ ചെയ്തു ആധാരത്തിന്നു പകർപ്പുണ്ടാക്കി. എന്നാൽ ൧൦൭൭-കുംഭത്തിൽ പെട്ടെന്നു കാലഗതിയെ പ്രാപിച്ചു പോയതുകൊണ്ടു ഇൗ ഏല്പ്പാടിനെ മുഴുവനാക്കുവാൻ സാധിച്ചില്ല. ഊട്ടു കഴിച്ചു ഒരു കൊല്ലംകൂടി നടന്നതെയുള്ളു.

ചേർത്തല ക്ഷേത്രത്തിൽ മണ്ഡലകാലത്തു കളഭം തുടങ്ങിച്ചു. ഒരു ദിവസത്തെ സ്വന്തംവകയായും മററു ദിവസങ്ങളിൽ ഡിവിഷൻ കച്ചേരിക്കാർ, താലൂക്കുകാർ, നാട്ടിൽ പ്രഭുക്കന്മാർ മുതലായവരെക്കൊണ്ടും കഴിപ്പിച്ചു. ആ രീതിയിൽ ഇപ്പൊഴും നടന്നുപോരുന്നുണ്ടു്".

ആണ്ടുതോറും ധനുമാസത്തിൽ പൂരാടം നക്ഷത്രത്തിൽ (പുറന്നാളിന്നാൾ) വയ്ക്കത്തു മഹാക്ഷേത്രത്തിൽ ഒരു സദ്യ നടത്തിക്കൊണ്ടുവന്നു. അതു തുടങ്ങിയതു ൫൦-ാമത്തെ വയസ്സിൽ ൫൦ പറ അരിയായിട്ടാണ്. വയസ്സുകൂടുന്തോറും ഓരോ പറ അരി കൂടുതലായി ചേർത്തു ൭൪-ാമത്തെ വയസ്സിൽ ൭൪ പറ അരിവരെയായി അന്ത്യകാലംവരെ സദ്യ നടത്തി. ൧൦൫൧-ൽ എന്നുതോന്നുന്നു സഹസ്രകലശം നടത്തി പെരിന്ത്രക്കോവിലപ്പനെ പ്രസാദിപ്പിക്കയും സുഖമായിട്ടു ൧൦൫൫ കുംഭത്തിൽ ചരമഗതിയെ പ്രാപിക്കയും ചെയ്തു. ആണ്ടു പുറന്നാളിനു ൪൦ ദിവസം മുമ്പു മുതൽ രുദ്രാഭിഷേകം ആരംഭിച്ച്, ധനുമാസം പൂരുരുട്ടാതിനാൾ അവസാനിപ്പിച്ചു; ദിവസംപ്രതി അഭിഷേകതീർത്ഥം ആടിവന്നു. ഒരു പുറന്നാളിനു മഹാരുദ്രം കഴിപ്പിച്ചു. ഒരു അതിരുദ്രം കഴിപ്പിക്കുന്നതിനു വേണ്ടതെല്ലാം സംഭരിച്ചു തയ്യാറാക്കി. പക്ഷെ കഴിപ്പിക്കുവാൻ സാധിച്ചില്ല. ഒരു ബ്രാഹ്മണനു വർഷാശനം കൊടുത്തുവന്നു. മോക്ഷാർത്ഥമായി ഏകാദശിവ്രതം അനുഷ്ഠിക്കയും അന്നും ദ്വാദശിനാളും ൬ ബ്രാഹ്മണരെക്കൊണ്ടു സഹസ്രനാമം ജപിപ്പിക്കയും അവർക്ക് ദ്വാദശിദിവസം മൃഷ്ടാന്നഭോജനവും ദക്ഷിണയും കൊടുത്തു വരികയും ചെയ്തു.

വൈക്കം ക്ഷേത്രത്തിൽ സ്വർണ്ണക്കൊടിമരം പ്രതിഷ്ഠചെയ്യാൻ മേനവൻ നന്നാശ്രമപ്പെട്ടു സാധിപ്പിച്ചു. അതുവരെ തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ മാത്രമേ സ്വർണ്ണം കൊണ്ടുള്ള

കൊടിമരമുണ്ടായിരുന്നുള്ളു. വൈക്കത്തുകൂടി ഉണ്ടായതിൽപിന്നീടു അമ്പലപ്പുഴ, ഏറ്റുമാനൂർ, അരിപ്പാട്ടുമുതലായ ചില ക്ഷേത്രങ്ങളിൽകൂടി സ്വൎണ്ണക്കൊടിമരമുണ്ടായി.

ഈ ധ്വജപ്രതിഷ്ഠ ഭംഗിയായി കഴിഞ്ഞ ഉടൻ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്ക മേനവൻ ഇപ്രകാരം എഴുതഅയച്ചു.

Vycome, 4th June 1874.

Dear and Respected Tampuran,

I am exceedingly glad to inform you that the most sacred ceremonies in the pagoda have been very satisfactorily performed and the people in general about this place seem to be quite delighted at such a success.

I embraced this opportunity to impress in the minds of all the assembled Nampoory Brahmins especially a sage like personage known by the name of പുലിയന്നൂർതപസിന്നമ്പൂരി the urgent necessity of their praying for the birth of a female member in the Royal family and I am most happy to say that they have done so and pronounced their unanimous assurance that the Royal family will be blessed with such a gift before one year from the date of the പ്രതിഷ്ഠ.

I have this day sent അമ്പലത്തുവൈപ്പു കൃഷ്ണയ്യർ with പ്രസാദം and am sanguine that the sacred assurance of the Brahmins will be proved as

a prophesy. I am also praying every day for the same.

With my best regards.
I am &c.,
(Sd.) Shungunny Menon.

ഈ എഴുത്തിൽ നിന്നു മേനവന്നു രാജകുടുംബത്തോടുണ്ടായിരുന്ന വാസ്തവമായ ഭക്തി വെളിപ്പെടുന്നു. മേനവന്റെ രാജഭക്തിപോലെ തന്നെ ആയിരുന്നു മേനവനോടു രാജാക്കന്മാൎക്കുണ്ടായിരുന്ന സ്നേഹവും വിശ്വാസവും. ശങ്കുണ്ണിമേനവൻ മൂന്നു മഹാരാജാക്കന്മാരുടെ കീഴിൽ ഉദ്യോഗം ഭരിച്ചു. സ്വാതിതിരുനാൾ മഹാരാജാവിന്റെ കാലത്തു ആദ്യം ഉദ്യോഗം കിട്ടി. എന്നാൽ അവിടുത്തെ അടുക്കൽ അധികം പരിചയിക്കാൻ ഇടയായില്ല. പിന്നത്തെ രണ്ടു മഹാരാജാക്കന്മാരും മേനവനെ സ്വന്ത ആളായിത്തന്നെ വിചാരിച്ചു വന്നു. ഉത്രം തിരുനാൾ മഹാരാജാവു മേനവനോടുള്ള സന്തോഷത്തേയും തൃപ്തിയേയും പരസ്യമായി കാണിക്കാനായി അനവധി സമ്മാനങ്ങൾ മേനവന്നു കൊടുത്തിട്ടുണ്ടു്. കൊല്ലം പേഷ്കാരായിരുന്ന കാലത്തു ശങ്കുണ്ണിമേനവൻ തെളിവിൽ വരുത്തിയ ഒരു കളവുകേസിനെ സംബന്ധിച്ചു തിരുമനസ്സുകൊണ്ടു അറിഞ്ഞപ്പോൾ കല്പിച്ചു മേനവന്നു ൧൦൦ രൂപായും മേനവന്റെ പ്രവൃത്തിയെപ്പററി ശ്ലാഘിച്ചു ഒരു നീട്ടും കൊടുത്തതായി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതു തന്നെ തിരുമനസ്സിലേക്കു മേനവന്റെ പേരിലുള്ള തൃപ്തിക്കു ഉത്തമ ലക്ഷ്യമാണു്. ഇപ്രകാരം കൊണ്ടൊന്നും തൃപ്തിയാകാതെ ഒരിക്കൽ തിരുമനസ്സുകൊണ്ടു ഒരു ജോടി

അട്ടത്തുടൽ വീരശൃംഖലയും സമ്മാനമായി ശങ്കുണ്ണിമേനവന്ന കൊടുത്തിട്ടുണ്ട്.

ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടും ശങ്കുണ്ണിമേനവന്ന ഒരു ജോടി അട്ടത്തുടൽ വീരശൃംഖലയും അനേക സമ്മാനങ്ങളും കൊടുത്തിട്ടുണ്ട്. ഒരിക്കൽ ആയില്യം തിരുമനസ്സിലേയ്ക്കു അസുഖമായിരുന്ന സമയം മേനവൻ തിരുവനന്തപുരത്തുചെന്നു തിരുമേനിക്കു വേണ്ട ശുശ്രൂഷകൾ ചെയ്യുകയും തിരുമനസ്സിലെ ശീലായ്മമാറി വേഗം സുഖപ്പെടുന്നതിനായി അനവധി ഈശ്വരസേവകളുംമററും നടത്തുകയും ചെയ്തു. ദീനം ഭേദമായി കഴിഞ്ഞപ്പോൾ മേനവന്റെ ഈ പ്രവൃത്തികളെല്ലാം കണ്ടു സന്തോഷിച്ചു ശങ്കുണ്ണിമേനവന്ന ഏററവും വിലയേറിയ ഒരു കാശിപട്ടുസാൽവ സമ്മാനമായി കല്പിച്ചുകൊടുത്തു. ആയില്യംതിരുനാൾ തിരുമനസ്സിലെ മിക്ക എഴുന്നള്ളത്തിന്നും വട്ടംകൂട്ടുവാൻ പ്രത്യേക ഉദ്യോഗസ്ഥനായി മുൻകൂട്ടി അയയ്ക്കുന്നതു ശങ്കുണ്ണിമേനവനെയായിരുന്നു. ശങ്കുണ്ണിമേനവൻ മരിച്ചതിന്റെ ശേഷം ആണ് ആയില്യംതിരുമനസ്സിലേയ്ക്കു അവസാനസുഖക്കേടുവന്നതു. അവിടുന്നു നാടുനീങ്ങുന്നതിന്നുമുമ്പ് ഒരു ദിവസം ഇങ്ങനെ കല്പിച്ചു. "എന്റെ യാത്രക്കെല്ലാം മുൻകൂട്ടി വട്ടംകൂട്ടുവാൻ പോകുന്നതു ശങ്കുണ്ണിമേനവനാണ്. ഇപ്പോൾ അടുത്തിരിക്കുന്ന എന്റെ ഈ അവസാനയാത്രയ്ക്കും വട്ടംകൂട്ടാനായി മേനവൻ മുൻകൂട്ടി പോയിരിക്കുന്നു."

വിശാഖം തിരുനാൾ മഹാരാജാവിന്നും ഇപ്പോഴ

ത്തെ. മഹാരാജാവായ മൂലംതിരുനാൾതിരുമനസ്സിലെയ്ക്കും ശങ്കുണ്ണിമേനവനെ വളരെ സമ്മതമായിരുന്നു.

ദിവാൻജിമാർക്കും ശങ്കുണ്ണിമേനവനെ വലിയകാര്യമായിരുന്നു. പേഷ്കാർ ശങ്കുണ്ണിമേനവൻ, കൃഷ്ണരായർ, മാധരായർ, ശേഷയ്യാശാസ്ത്രി, നാണുപിള്ള എന്നീ നാലുദിവാൻജിമാരുടെ കീഴിൽ ഉദ്യോഗംഭരിച്ചിട്ടുണ്ട്. കൃഷ്ണരായർ ദിവാൻജിയുടെകാലത്തു മേനവൻ ഹജൂർ ക്ലാർക്കായും, ഇംഗ്ലീഷ് ആഫീസു മാനേജരായും പോലീസു ശിരസ്തദാരായും ഇരുന്നു അദ്ദേഹത്തിന്റെ ഏററവും വിശേഷമേറിയ അഭിനന്ദനത്തിന്ന് പാത്രീഭവിച്ചിട്ടുണ്ട്. മാധവരായരുടെ ഒരു എഴുത്തിൽ, മാധവരായർ തിരുവിതാംകൂർ സർവീസിൽ കയറിയതു മുതൽക്കുള്ള ആദ്യത്തെ ഇഷ്ടന്മാരിൽ ഒരാളാണ് ശങ്കുണ്ണിമേനവൻ, എന്നു പറയുന്നുണ്ട്. മാധവരായർ ദിവാനായും, ശങ്കുണ്ണിമേനവൻ മാധവരായരുടെ സ്ഥാനത്തു പേഷ്കാരായും വരുന്നതുവരെ അവർ രണ്ടുപേരും വലിയ ഇഷ്ടന്മാരായി കഴിച്ചുകൂട്ടി. പിന്നീടു കുറെ ശ്ശ മനസക്കേടുവന്നുതുടങ്ങി. മേനവൻ പത്മനാഭപുരം ഡിവിഷനിൽ പേഷ്കാരായിരുന്നകാലത്തു അധികമുഷിച്ചിലിന്ന് ഇടയായില്ല. എന്നാൽ കൊല്ലം പേഷ്കാരായിവന്നപ്പോൾ മുതൽ അവർ തമ്മിലുള്ള രസക്കേടു വർദ്ധിച്ചുതുടങ്ങി. ഇതു തരംനോക്കി മേനവന്റെ ശത്രുക്കൾ അദ്ദേഹത്തെപ്പററി ദൂഷ്യം പറഞ്ഞുകേൾപ്പിക്കയും, തന്മൂലം ദിവാനും മേനവനും തമ്മിൽ അനാവശ്യവഴക്കുകൾക്കും എഴുത്തുകുത്തുകൾ

ക്കം ഇടയാകയും ചെയ്തു. ശങ്കുണ്ണിമേനവൻ സത്യവാനും കൃത്യനിഷ്ഠയുള്ള ഒരു ആളും കണിശക്കാരനുമായിരുന്നതിനാൽ തൻെറ കീഴിലുള്ള ഉദ്യോഗസ്ഥന്മാരും അങ്ങിനെതന്നെ ആയിരിക്കണമെന്നു നിർബ്ബന്ധിച്ചു. അക്രമികളും കൈക്കൂലിക്കാരുമായിരുന്ന ഉദ്യോഗസ്ഥന്മാരെ ശിക്ഷിക്കയും, വേലയിൽനിന്നും മാററുകയും ചെയ്തു വന്നു. ഈ അക്രമികൾ പേഷ്കാരും ദിവാനുമായുള്ള ഈ രസക്കേടു് ഇല്ലായ്മയെ അറിഞ്ഞു പേഷ്കാരെപ്പററി ഓരോരോ ദൂഷ്യങ്ങൾ ദിവാൻജിയോടു പറഞ്ഞു കേൾപ്പിച്ചു. പേഷ്കാർ ശങ്കുണ്ണിമേനവൻെറ സ്വഭാവഗുണങ്ങളെ പററി മാധവരായർക്കു നല്ല സമ്മതമായിരുന്നിട്ടും പേഷ്കാരുടെ മേലുള്ള രസക്കേടുകൊണ്ടു ഈ അക്രമി ഉദ്യോഗസ്ഥന്മാർ പറഞ്ഞതെല്ലാം കേട്ടു പേഷ്കാരുടെ മേൽ വൈരം വച്ചു തുടങ്ങി. ഇങ്ങനെ ഇവർ തമ്മിൽ കുറെ അധികം മുഷിഞ്ഞിരുന്നു. ഇതുകൂടാതെ എഴുത്തുകളിലും ദിവാൻ മാധവരായരും പേഷ്കാർ ശങ്കുണ്ണിമേനവനും കുറെ അധികം എഴുതീട്ടുണ്ടു്. ഒരിക്കൽ ഒരെഴുത്തിൽ മേനവൻ ദിവാൻജിക്കു സാധാരണയിൽ കവിഞ്ഞു് എന്തോ എഴുതിയതായും ആ എഴുത്തിനെപ്പററി ദിവാൻജിയുടെ സങ്കടത്തിന്മേൽ കൊട്ടാരത്തിലെ കല്പനപ്രകാരം മേനവൻ പിൻവലിച്ചതായും കൂടി കേട്ടിട്ടുണ്ടു്.

ഇങ്ങനെ എല്ലാം മാധവരായരും മേനവനും വഴക്കായിരുന്നു എങ്കിലും മാധവരായരും മഹാരാജാവും രസക്കേടായി മാധവരായരെ ദിവാൻ ഉദ്യോഗത്തിൽ

നിന്നു നീക്കണമെന്നു കല്പിച്ചു നിശ്ചയിച്ച സമയം മേനവൻ ധൈൎയ്യമായി തിരുമനസ്സിലെ അടുക്കൽ ചെന്നു അതൊട്ടും ശരിയല്ലെന്നും മാധവരായരെ മാററിയാൽ അദ്ദേഹത്തെപ്പോലെ ഒരു ശ്രേഷ്ഠനായ ദിവാൻജിയെ കിട്ടാൻ പ്രയാസമാണെന്നും മററും മാധവരായൎക്കു ഗുണമായി വാദിച്ചതും, പിന്നീടു മാധവരായർ തിരുവനന്തപുരം വിട്ടു പിരിഞ്ഞുപോകുന്ന അവസരത്തിൽ സ്വന്ത ആളുകൾ കൂടി ഉപേക്ഷിച്ചിട്ടും തന്റെ പൂൎവ്വ വിരോധത്തെ ഒന്നും ഓൎമ്മിക്കാതെ തന്റെ തെക്കെ അതൃത്തിയായ ആലപ്പുഴ ചെന്നു അദ്ദേഹത്തെ കണ്ടു, കൊച്ചിയിൽ നിന്നും എട്ടു, ഒൻപതു ബോട്ടു വരുത്തി അതിൽ അദ്ദേഹത്തെയും കൂടെയുള്ളവരേയും സാമാനങ്ങളേയും കയററി തന്റെ 'തലസ്ഥാനമായ ചേൎത്തലെ കൊണ്ടുവന്നു അദ്ദേഹത്തിനു വലിയ വിരുന്നു സൽക്കാരങ്ങളെല്ലാം ചെയ്തു വളരെ ബഹുമാനിച്ചു ചേൎത്തല ഡിവിഷന്റെ വടക്കെ അതൃത്തിയായ അരൂക്കുററിവരെ മാധവരായരോടുകൂടി അനുയാത്ര ചെയ്തതും വിചാരിക്കുമ്പോൾ മേനവന്റെ മഹാമനസ്കത പൂൎണ്ണമായി തെളിയുന്നു.

മാധവരായരെപ്പോലെ തന്നെ ശേഷയ്യാശാസ്ത്രിക്കും ശങ്കുണ്ണിമേനവനോടു നല്ല തൃപ്തിയില്ലായിരുന്നു. എന്നാൽ റസിഡണ്ടിന്റെയും മഹാരാജാവു തിരുമനസ്സിലേയും സഹായം മേനവനുണ്ടായിരുന്നതിനാൽ ദിവാൻജിയുടെ രസക്കേടൊന്നും ശങ്കുണ്ണിമേനവൻ അത്ര വകവെച്ചില്ല. ശങ്കുണ്ണിമേനവൻ കൈ

ക്കൂലി വാങ്ങുന്ന ഒരുദ്യോഗസ്ഥനായിരുന്നു എന്നാണു് ശേഷയ്യാശാസ്ത്രി സംശയിച്ചിരുന്നതു്. എന്നാൽ ഒടുക്കം ഈ അഭിപ്രായങ്ങൾ എല്ലാം മാറുകയും ചെയ്തു. ശങ്കുണ്ണിമേനവൻ കൈക്കൂലിയെ എങ്ങിനെ കരുതിയിരുന്നു എന്നു മുമ്പൊരിടത്തു ചേർത്തിട്ടുള്ള ഒരു എഴുത്തിൽ നിന്നറിയാവുന്നതാണു്.

മേനവന്റെ ഒരു മുഖ്യോദ്ദേശം കൈക്കൂലി കൊള്ളുക മുതലായതു ഉദ്യോഗസ്ഥന്മാരുടെ ഇടയിൽ ഇല്ലാതാക്കണം എന്നായിരുന്നു. ഇതിലേക്കായി മേനവൻ വളരെ ശ്രമം ചെയ്കയും, കൈക്കൂലിക്കാരായ അനവധി തഹശീൽദാരന്മാരെയും, പാർവ്വത്യകാരന്മാരെയും, പിള്ളമാരെയും വേലയിൽ നിന്നും മാറുകയും, അനേകം പേരെ ശിക്ഷിപ്പിക്കയും ചെയ്തിട്ടുണ്ടു്. എന്നിട്ടും, ദിവാൻ ശേഷയ്യാ ശാസ്ത്രിയും, റസിഡണ്ടു ഫാനിങ്ങ്ടൺ ധ്വയും മേനവൻ കൈക്കൂലിക്കാരനാണെന്നുള്ള ഒരു ചീത്തപ്പേർ ഉണ്ടാക്കി. ഒരിക്കൽ റസിഡണ്ടു് ഫാനിങ്ങ്ടൺ ശങ്കുണ്ണിമേനവനെപ്പററി മഹാരാജാവു തിരുമനസ്സിലെ അടുക്കൽ ദൂഷ്യമായി പറഞ്ഞപ്പോൾ, റസിഡണ്ടു് മേനവനെപ്പററി അറിഞ്ഞു തുടങ്ങി. ൬൬—മാസമേ ആയിട്ടുള്ളുവെന്നും, എന്നാൽ അവിടുത്തേയ്ക്കു മേനവനെ വളരെക്കാലത്തെ പരിചയമുണ്ടെന്നും, അതിനാൽ അവിടുന്നു ആ വക ദൂഷ്യങ്ങളെ വിശ്വസിക്കുന്നില്ലെന്നും പറഞ്ഞു കേൾപ്പിച്ചു.

ദിവാൻ നാണുപിള്ളയുമായി വളരെ ഇഷ്ടമായിട്ടാണു് മേനവൻ കഴിച്ചു കൂട്ടിയതു്. മേനവന്റെ സകല എഴുത്തുകുത്തിനും നാണുപിള്ള ദിവാൻ അനുകൂലിയായിത്തന്നെ ഇരുന്നു. എന്നാൽ റസിഡണ്ടു

ഹാനിങ്ങ്ടൺ മാത്രം പിന്നെയും മേനവനു വിരോധമായി നിന്നു. ഒരിക്കൽ റസിഡണ്ട് മുഖം കാണിക്കാൻ ചെന്ന സമയം ശംകുണ്ണിമേനവന്നു വയസ്സായി എന്നും അതിനാൽ വേഗം പെൻഷൻ കൊടുത്തു പിരിക്കണം എന്നും പറഞ്ഞപ്പോൾ, കൊല്ലം പേഷ്കാർ രാമരായർ അവധി എടുത്തിരിക്കുന്നതിനാൽ ആ ഡിവിഷൻ ചാർജ്ജ കൂടി ശങ്കുണ്ണിമേനവന്നു കൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നു കല്പിക്കയും അപ്രകാരം ചെയ്യാൻ കല്പന അയക്കയും ചെയ്തു. ഇങ്ങിനെയെല്ലാം തിരുമനസ്സുകൊണ്ടു മേനവനെ സമയോചിതമായി സഹായിച്ചു.

ദിവാൻജിമാരെപ്പോലെതന്നെ തിരുവിതാംകൂർ ബ്രിട്ടീഷ് റസിഡണ്ടന്മാരും ശങ്കുണ്ണിമേനവനെപ്പററി നല്ല അഭിപ്രായമുള്ളവരായിരുന്നു. മേനവന്റെ ഉദ്യോഗകാലത്തിന്നിടയിൽ വന്നിട്ടുള്ള റസിഡണ്ടന്മാർ General Cullen, Mr. Maltby, Mr. Newell, Mr. Fisher, Mr. Minchin, Mr. Ballard, Mr. Sullivan, Mr. MacGregor, Mr. Hannington, Major Bloomfield, Major W. Hay, മുതലായവരാണ്. ഇവരിൽ മിസ്റ്റർ. സള്ളിവാൻ മിസ്റ്റർ ഹാനിങ്ങ്ടൻ എന്നീ രണ്ടുപേർക്കും ശംകുണ്ണിമേനവനെ നല്ല പരിചയമില്ലാത്തതിനാൽ അവർമാത്രം മേനവനെപ്പററി ദൂഷ്യം പറഞ്ഞു വന്നു. എന്നാൽ മററുള്ള റസിഡണ്ടന്മാരെല്ലാപേരും ശംകുണ്ണിമേനവനെപ്പററി നല്ല അഭിപ്രായം പറഞ്ഞിട്ടുണ്ടെന്നുള്ളതിലേക്കു മുമ്പു അനേക തെളിവുകൾ കാണി

ച്ചിട്ടുണ്ടു്. ഒടുവിൽ പേർ പറഞ്ഞ രണ്ടു ധ്വരമാരും മേനവന്റെ ചില ശത്രുക്കളുടെ ഏഷണി കേട്ടു ചീത്ത അഭിപ്രായം പുറപ്പെടുവിച്ചതാണ്. എന്നാൽ ഇവരുടെ കാലത്തു മിസ്റ്റർ മേനവനെ മഹാരാജാവു തിരുമനസ്സുകൊണ്ടു വളരെ ബലമായി താങ്ങിക്കൊണ്ടിരുന്നു. അതുപോലെതന്നെ ദിവാൻ നാണുപിള്ളയും പേഷ്കാർശങ്കുണ്ണിമേനവനു വളരെ സഹായമായിനിന്നു. മിസ്റ്റർ മാറംട്ബീ, മിസ്റ്റർ ന്യൂവൽ എന്നീ റസിഡണ്ടന്മാർ ശങ്കുണ്ണിമേനവനെപ്പററി നല്ല അഭിപ്രായമുള്ളവരായിരുന്നു എന്നുമാത്രമല്ല മേനവനും ദിവാൻ മാധവരായരുമായി പിണങ്ങിയിരുന്നകാലത്തു ദിവാൻജിക്കു എതിരായി മേനവനെ വളരെ സഹായിക്കക്കൂടിചെയ്തിട്ടുണ്ടു്.

ശങ്കുണ്ണിമേനവന്റെ സ്വദേശസ്നേഹം ബഹു കട്ടിയായിരുന്നു. തന്റെ രാജ്യത്തിന്റെ കീർത്തിവെളിയിൽ പരക്കണമെന്നും മററുമുള്ള ഉദ്ദേശത്തോടു കൂടി എത്രയോ കഷ്ടതകൾ അനുഭവിച്ചുംകൊണ്ടാണു് അദ്ദേഹം തിരുവിതാംകൂർ ചരിത്രം എഴുതിത്തീൎത്തു പ്രസിദ്ധപ്പെടുത്തിയതു്. ഇതു കൂടാതെ ഈ നാട്ടിലെ ഓരോരോ വിശേഷ സാധനങ്ങളെ ഇൻഡ്യായിൽ ഓരോരോ രാജ്യങ്ങളിലും യൂറോപ്പിലെ അനേക രാജ്യങ്ങളിലും പ്രദൎശനത്തിനായി അയച്ചുകൊടുത്തു് ഈ നാട്ടിലെ കൈത്തൊഴിലിന്റെ മഹിമയെ എല്ലായിടത്തും പരത്തി.

തന്റെ നാട്ടിലെ ജനങ്ങൾ വിദ്യാഭ്യാസമില്ലാത്തവരായിരിക്കരുതെന്നും, നാട്ടിന്റെ വൎദ്ധന വിദ്യാ

ഭ്യാസത്തിൽ ആശ്രയിച്ചിരിക്കുന്നതിനാൽ വിദ്യാഭ്യാസത്തെ പ്രചാരപ്പെടുത്തണമെന്നും മററും നിശ്ചയിച്ച ശങ്കുണ്ണിമേനവൻ പത്മനാഭപുരം ഡിവിഷനിൽ ഇരിക്കുമ്പോഴും മററു ഡിവിഷനിലിരിക്കുമ്പോഴും വിദ്യാഭ്യാസ വൎദ്ധനക്കായി ഓരോന്ന പ്രവൎത്തിച്ചിട്ടുള്ളത് എത്ര ശ്ലാഘനീയമായിട്ടുള്ളതാണ്. മേനവന്റെ സ്വദേശസ്നേഹത്തെ കാണിക്കാൻ ഇതിലധികമായി എന്താണ വേണ്ടത്.

ശങ്കുണ്ണിമേനവന തിരുവിതാംകൂർ, കൊച്ചി, മലബാർ, മദ്രാസ്സ് എന്നീ സ്ഥലങ്ങളിലെല്ലാം മഹാന്മാരായ അനവധി സ്നേഹിതന്മാരുണ്ടായിരുന്നു. തന്റെ രാജ്യത്തിന്റെ രക്ഷക്കും, ജനങ്ങളുടെ നന്മക്കും, ആയി ശങ്കുണ്ണിമേനവൻ തന്റെ ഈ സ്നേഹിതന്മാരുടെ സഹായത്തെ കൂടക്കൂടെ ആവശ്യപ്പെടുകയും ചെയ്തുവന്നു തിരുവിതാംകൂറിൽ അദ്ദേഹത്തിന്റെ ഉററ സ്നേഹിതന്മാർ മിസ്റ്റർ വേദാദ്രിദാസ് മുതലിയാർ (മഹാകോടതി ജഡ്ജി) മിസ്റ്റർ ഒവെററു ധ്വര, വേലുപ്പിള്ള പേഷ്കാർ, നാണുപിള്ള ദിവാൻ, മുതലായവർ ആയിരുന്നു. കൊച്ചിയിൽ ദിവാൻ ശങ്കുണ്ണിമേനവനും അദ്ദേഹത്തിന്റെ അനുജൻ ദിവാൻ ഗോവിന്ദമേനവനും പേഷ്കാർ ശങ്കുണ്ണിമേനവന്റെ പ്രത്യേക സ്നേഹിതന്മാരായിരുന്നു. കൊച്ചിയിലും, ആലപ്പുഴയുമുള്ള നാട്ടുകച്ചവടക്കാരും, യൂറോപ്യൻ കച്ചവടക്കാരും അദ്ദേഹത്തെ വളരെ ബഹുമാനിച്ചു വന്നു. ആലപ്പുഴെ കമ്മഷ്യൽ ഏജൻറ് മിസ്റ്റർ ക്രാഫോർഡ്, കൊച്ചി സബ്ജഡ്ജി മിസ്റ്റർ

കമ്മിൻസ്, മിസ്റ്റർ. ഡിസിൽവ ബ്രിട്ടീഷ് കൊച്ചി തഹശീൽദാർ മിസ്റ്റർ പ്ലേറൽ ഇവരും ശങ്കുണ്ണി മേനവന്റെ ഉറ്റമിത്രങ്ങളായിരുന്നു. അതുപോലെ തന്നെ നാഗർകോവിൽ, കോട്ടയം മുതലായ സ്ഥലങ്ങളിലെ മിഷനറി ധ്വരമാർ, പള്ളിപ്പുറം മിസ്റ്റർ വണ്ണീഡ് ധ്വര, എറണാകുളം കാളേജ് പ്രിൻസിപ്പാലായിരുന്ന മിസ്റ്റർ സീലി, കൊച്ചിയിലെ അപ്പീൽ കോടതി രണ്ടാം ജഡ്ജി Mr Barron D'Abbydhill മുതലായവരും ശങ്കുണ്ണിമേനവന്റെ വലിയസ്നേഹിതന്മാരായിരുന്നു.

ശങ്കുണ്ണിമേനവന്റെ ആദ്യത്തെ ഭാൎയ്യ ഉദരകത്തുനിന്നായിരുന്നു. ആ സ്ത്രീയിൽ അദ്ദേഹത്തിനു ഒരു മകനുണ്ടായി. ഈ കുട്ടിയെ പ്രസവിച്ചു അധികം താമസിയാതെതന്നെ ഭാൎയ്യമരിച്ചുപോയി. എന്നാൽ ആ മകൻ ചെറുപ്പത്തിൽതന്നെ വിദ്യാഭ്യാസത്തിലുംമററും താല്പൎയ്യമില്ലാതെ സ്വസ്ഥനായി ശങ്കുണ്ണി മേനവന്റെ രക്ഷയിലിരുന്ന്, അദ്ദേഹം മരിച്ചശേഷം കാശിക്കുപോയി. പിന്നീട് തിരിച്ചുവന്നിട്ടില്ല. കാശിക്കുപോയി സ്വല്പകാലം കഴിഞ്ഞതിശേഷം അയാൾ ശങ്കരമേനവൻ ജഡ്ജിക്കു കുറെപണത്തിനായി കമ്പി അടിച്ചു. അതു അയക്കയുംചെയ്തു. പിന്നീട് അയാളെപ്പററി അന്വേഷണങ്ങൾ നടത്തിയതിൽ യാതൊരുവിവരവുമില്ല.

൧൦൨൨-ാമാണ്ടിടക്കു ശങ്കുണ്ണിമേനവൻ ഇടപ്പള്ളി കൃഷ്ണത്തു വീട്ടിൽ പാൎവ്വതി അമ്മയെ വിവാഹം ചെയ്തു. അവർ അക്കാലത്തു എത്രയോ ഭാരി

ദ്ര്യാവസ്ഥയിൽപ്പെട്ടവരായിരുന്നു എങ്കിലും ഒരു കു ലീന വംശത്തിലെ അംഗമായിരുന്നു. ഈ സ്ത്രീയും ശംകുണ്ണിമേനവനെപ്പോലെ തന്നെ സൽസ്വഭാവമുള്ളവരും ഈശ്വരഭക്തിയുള്ളവരും ആയിരുന്നു. അവരുടെ സ്വന്തചിലവിന്മേൽ ഇടപ്പള്ളിയിൽ പേരണ്ടൂർ ഭഗവതിക്ഷേത്രത്തിന്റെ മേൽപുരയും മണ്ഡപവും ചെമ്പിട്ടുവിക്കയും ശ്രീ കോവിലിന്റെ മുകളിൽ ഒരു സ്വർണ്ണ താഴികക്കുടം വയ്പിക്കയും ചെയ്യിട്ടുണ്ട്. ഇതുകൂടാതെ ആ ക്ഷേത്രത്തിനു ധ്വജം ഇല്ലാതിരുന്ന ന്യൂനതയെ പരിഹരിക്കാനായി ഒരു ചെമ്പുകൊടിമരവും ഉണ്ടാക്കിച്ചു പ്രതിഷ്ഠിച്ചു. ഈ വകയ്ക്കെല്ലാംകൂടി ആ സ്ത്രീരത്നം ൧൦൦൦൦-രൂപയോളം ചിലവുചെയ്യിച്ചിട്ടുണ്ട്. ഇവയ്ക്കുംപുറമെ ആലങ്ങാട്ടു കൈനിക്കര എന്ന സ്ഥലത്തു ഒരു പുതിയ ശിവൻകോവിൽ കെട്ടിച്ച് അതിൽ ഒരു ബാണലിംഗത്തെ പ്രതിഷ്ഠിപ്പിച്ച്, ആ ക്ഷേത്രത്തിലെ നിത്യനിദാന പൂജകൾക്കും, ഉത്സവാദി അടിയന്തിരങ്ങൾക്കും വേണ്ട വകകൾ നീക്കിവച്ചു. ഇടപ്പള്ളി പേരണ്ടൂർ ക്ഷേത്രത്തിലെ ഉത്സവത്തിനു ഒരു ദിവസത്തെ ചിലവു മുഴുവൻ അവർ സ്വന്തവകയായി നടത്തി വന്നിരുന്നു. എന്നാൽ ക്ഷേത്ര ഉടമസ്ഥനായ ഇടപ്പള്ളി രാജാവിങ്കൽ നിന്നുണ്ടായ അകാരണമി[illegible] സിദ്ധാന്തത്താൽ അതു കുറെ മുമ്പു നിറുത്തേണ്ടതായി[illegible]ൽ ആ ഗുണവതിയുടെ പിൻഗാമികൾ ഇന്നും അതിനെപ്പററി അത്യന്തം വ്യസനിക്കുന്നു.

ഈ രണ്ടാമത്തെ ഭാര്യയിൽ ശങ്കുണ്ണിമേനവനു ൭ മക്കൾ ഉണ്ടായി. അതിൽ മൂന്നു പെണ്ണും, രണ്ടു

ആണുമാണ്. പെൺമക്കളിൽ രണ്ടു പേർ കുട്ടിക്കാലത്തു തന്നെ മരിച്ചുപോയി. ആൺമക്കളിൽ മൂത്തയാൾ തിരുവിതാംകൂറിൽ വളരെക്കാലം ദിവാൻ പേഷ്കാരും ഡിസ്ത്രിക്ട് കോട്ടിലും ഹൈക്കോട്ടിലും ജഡ്ജിയുമായിരുന്ന കെ. പി. ശങ്കരമേനവൻ ബി. എ. ബി. എൽ. എഫ്. എം. യു അവർകളായിരുന്നു. അദ്ദേഹം തിരുവിതാംകൂർ സർവീസിൽ ചേരുന്നതിനു മുമ്പു ഉദ്ദേശം പത്തുപതിനെട്ടു കൊല്ലം മദ്രാസ്സ് ഹൈക്കോടതിയിലെ ഒരു പ്രധാന വക്കീലായി ഖ്യാതി സമ്പാദിച്ചു.

രണ്ടാമത്തെ മകൻ ഒരു നല്ല ഹൈക്കോടതി വക്കീലും കൊച്ചി രാജ്യചരിത്രത്തിന്റെ കർത്താവും ആയ കെ. പി. പത്മനാഭമേനവൻ ബി. എ. ബി. എൽ. എം. ആർ. എ. എസ്സ്. അവർകളാണ്.

പേഷ്കാർ ശങ്കുണ്ണിമേനവന്റെ മക്കൾ ൧൮൫൩ ഫെബ്രുവരി മാസത്തിൽ എറണാകുളം ഹൈസ്കൂളിൽ ചെന്നു ചേർന്നു. അവരെ അന്നത്തെ കൊച്ചി ദിവാനായ ശങ്കുണ്ണിമേനവന്റെയും അദ്ദേഹത്തിന്റെ അനുജൻ ഗോവിന്ദമേനവന്റെയും മേൽനോട്ടത്തിൽ താമസിപ്പിച്ചിരുന്നു. ആ ഹൈസ്കൂളിലെ പ്രിൻസിപ്പാളായിരുന്ന സ ലിഡ ൻ പേഷ്കാർ ശങ്കുണ്ണിമേനവന്റെ പ്രത്യേക ഇഷ്ടരായിരുന്നതിനാൽ അദ്ദേഹവും ഇവരോടു പ്രത്യേക ര[illegible]യിരുന്നു. ൧൮൫൩-മാണ്ടു മുതൽ മേനവൻ തന്റെ ര[illegible]ളോടു എഴുത്തുകൾ എല്ലാം ഇംഗ്ലീഷിൽ തന്നെ എഴുതാൻ ശട്ടം കെട്ടിയിരുന്നു. ൧൮൫൫

മുതൽ അദ്ദേഹവും അവൎക്കയച്ച എഴുത്തുകൾ ഇംഗ്ലീഷ് ഭാഷയിൽ ആയിരുന്നു. മേനവൻ തന്റെ കുഞ്ഞുങ്ങളെ വാത്സല്യത്തോടെ നോക്കിവന്നു എന്നു വരികിലും അവരോടു ക്രമത്തിലധികം ലാളനം കാണിച്ചു വന്നില്ല. അവർ അച്ഛനമ്മമാരെ ഇഷ്ടപ്പെടുകയും, ബഹുമാനിക്കയും, അനുസരിക്കയും ചെയ്യുന്നു എന്നുള്ള തത്വത്തെ അറിഞ്ഞു നടക്കത്തക്ക വിധത്തിൽ മേനവൻ അവരോടു പെരുമാറിവന്നു. സത്യം, ന്യായം, ഈശ്വരവിചാരം മുതലായ സൽഗുണങ്ങൾ തന്റെ കുഞ്ഞുങ്ങൾക്കു ചെറുപ്പം മുതല്ക്കു തന്നെ ഉണ്ടാകുന്നതിനു അദ്ദേഹം വേണ്ട ശ്രമം ചെയ്തു. അദ്ദേഹം ഒരു വലിയ കണിശക്കാരനായിരുന്നു. കുട്ടികളുടെ പേരിൽ ഏതെങ്കിലും തെററു കണ്ടാൽ ഉടനെ അവരെ വിളിച്ചു വാസ്ഥയെപ്പററി മനസ്സിലാക്കി അപ്രകാരം മേലാൽ ചെയ്യാതെ ഇരിക്കത്തക്കവിധത്തിൽ വേണ്ട ശിക്ഷകൾ കൊടുക്കും. കുട്ടികൾ അനുസരണയായിരിക്കുന്ന വിഷയത്തിൽ മേനവൻ പ്രത്യേക നിഷ്കൎഷ ചെയ്തു. അവരുടെ കൈയെഴുത്തു വിഷയത്തിലും മേനവനു പ്രത്യേക നിർബന്ധമായിരുന്നു. അവരിൽ ആരെങ്കിലും കൈയക്ഷരം വഷളാക്കി എഴുതുന്നതു കണ്ടാൽ അവരെ കഠിനമായി ദ്വേഷ്യപ്പെടുക പതിവായിരുന്നു. [illegible]യിൽ അദ്ദേഹം മിസ്റ്റർ പത്മനാഭമേനോ[illegible] അയച്ച ഒരു എഴുത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു. "കൈയെഴുത്തു ഇനിയും ചെറുതായി തന്നെ ഇരിക്കുന്നു. ഞാൻ പറഞ്ഞമാതിരി വലുതായി എഴുതുന്നില്ല. അടുത്തതവണ മുതൽ എന്റെ

ആജ്ഞ അനുസരിച്ചു എഴുതണം. ഈശ്വരങ്കൽ സകല ഭാരവും ചുമത്തി നല്ലതു പ്രവൃത്തിക്കുക. എല്ലാം ശരിയായ് വരും.”

ആയിടക്കു ശങ്കരമേനവൻെറ ബി. എ. പരീക്ഷ അടുത്തിരുന്നു. അദ്ദേഹത്തിനു അയച്ചിരുന്ന ഒരു എഴുത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു. “......പരീക്ഷ അടുത്തു വരുന്നു. വേണ്ടപോലെ ധൈര്യമായി ഇരുന്നുകൊള്ളണം. സകലഭാരവും വൈക്കത്തു പെരുന്തിരുകോവിലപ്പൻെറ കൈയ്യിൽ ഏല്പിച്ചു കൊള്ളുക. നിശ്ചയമായും പരീക്ഷയിൽ ജയിക്കും.”

൧൯൧൪ഫെബ്രുവരി- ജനുവരി ൪-ാനു- മേനവൻ വൈക്കത്തു നിന്നും രണ്ടുപേർക്കു അയച്ച ഒരു എഴുത്തിൽ ഇപ്രകാരം കാണുന്നു. “......അഷ്ടബന്ധകലശവും, ധ്വജപ്രതിഷ്ഠയും (വൈക്കം ക്ഷേത്രത്തിലെയ്ക്ക്) ഏററവും ഭംഗിയായ് കഴിഞ്ഞു. പ്രസാദം അയക്കുന്നു. സ്വാമിയുടെ അനുഗ്രഹം നിങ്ങൾ രണ്ടാൾക്കും ഉണ്ടായിരിക്കുന്നതാണ്.........”

൧൯൧൪-ൽ ശങ്കരമേനവനും പത്മനാഭമേനവനും മദ്രാസിൽ പഠിക്കുകയായിരുന്നു. മദ്രാസിൽ അവൎക്കു പ്രസിഡൻസികാളേജിലേക്കു പോകുന്നതിനും തിരിച്ചു മടങ്ങുന്നതിനുമായി ഒരു ഫീററൺവണ്ടിയും കുതിരയും വാങ്ങണമെന്നു പേഷ്കാർ മേനവന്നെഴുതിവന്നു അവർ എഴുതിയിരുന്നു. എന്നാൽ മേനവൻ അതു അനുവദിച്ചില്ല. ഫീററൺവണ്ടിവാങ്ങുന്നതു ഒരു ആഡംബരമാണെന്നും, അവർ കേവലം വിദ്യാൎത്ഥികൾ മാത്രമാണെന്നും അവൎക്കു വേണ

മെങ്കിൽ ഒരു ജട്കാ വണ്ടിയോ, മറേറാ വാങ്ങുന്നതല്ലാതെ ആഡംബരത്തിനു ഒന്നും ഒരുങ്ങരുതു എന്നും മററും മറുപടി അയച്ചു എന്നു മാത്രമല്ലാ എല്ലായ്പ്പോഴും എല്ലാവരോടും മര്യാദയോടും, വിനയത്തോടും പെരുമാറണമെന്നും ഉപദേശിച്ചു.

ശങ്കരമേനവൻ ബി. ഏ. പരീക്ഷയിൽ തോററുപോയ വർത്തമാനം അറിഞ്ഞപ്പോൾ പേഷ്കാർ ശങ്കുണ്ണിമേനവൻ ഇപ്രകാരം എഴുതിയിരുന്നു. "പരീക്ഷയിൽ തോററുപോയതിനെ വിചാരിച്ചു മനസ്താപപ്പെടേണ്ട. ഇതിനെപ്പററി ഒട്ടും അധൈര്യപ്പെടരുതു്. ഒരു കൊല്ലം കൂടി പഠിച്ചാൽ വളരെ ഉയർന്ന നിലയിൽ ജയിക്കാം. ഒരു കൊല്ലത്തെ ചിലവു വരുമെന്നുണ്ടല്ലൊ. അതിനെപ്പററി ഭയപ്പെടേണ്ട. ചിലവു സംഗതി എനിക്കു നിസ്സാരമാണു്.............."

അതുപോലെതന്നെ പത്മനാഭമേനവൻ എറണാകുളത്തു പഠിക്കുമ്പോൾ വയസ്സു പോരാ എന്നുള്ള കാരണത്തിന്മേൽ മെട്രിക്കുലേഷൻ ക്ലാസിലേക്കു കയററം കൊടുത്തില്ല. അതറിഞ്ഞപ്പോൾ ശങ്കുണ്ണിമേനവൻ ഇങ്ങനെ എഴുതിയിരുന്നു:—"കയററം കിട്ടിയില്ലെന്നു വിചാരിച്ചു പത്മനാഭൻ മനസ്താപപ്പെടേണ്ട. ഇങ്ങനെയുള്ള കയററങ്ങൾ അല്ലാ നിങ്ങൾക്കു വേണ്ടതു. ആവശ്യമുള്ളതു പഠിപ്പും അറിവും ആണു് എന്നു നല്ലവണ്ണം മനസ്സിലാക്കിക്കൊള്ളണം."

യൂറോപ്യന്മാരെ കാണാൻ ചെല്ലുന്ന സമയം അവർ ഇന്നു ഇന്നമാതിരി ഉടുപ്പു ധരിച്ചിരിക്കണം എന്നും

അവർ ഇന്നമാതിരി അവരോട്ട പെരുമാറണമെന്നും കാണിച്ചു ഒരു എഴുത്തിൽ മേനവൻ കുഞ്ഞുങ്ങൾക്ക ഉപദേശം കൊടുത്തിരുന്നു. ഒടുക്കം ഇങ്ങനെ പറഞ്ഞിരുന്നു:—..............എന്നാൽ അങ്ങിനെ അവിടെച്ചെല്ലുന്ന കാര്യങ്ങളു ക്രമത്തിലധികമായി പോകരുതു്. ആവശ്യം പോലെ മാത്രമെ ആകാവൂ."

൧൮൮൭—ൽ മഹാരാജാവു തിരുമനസ്സിലെ തിരുനാൾ സംബന്ധിച്ച ശങ്കുണ്ണിമേനവൻ തിരുവനന്തപുരത്തു ചെന്നിരുന്നു. അവിടെ വച്ചു അദ്ദേഹത്തിന്ന കാസശ്വാസത്തിന്റെ സുഖക്കേടുണ്ടായി. ഈ വിവരം അറിഞ്ഞപ്പോൾ തിരുമനസ്സുകൊണ്ട കല്പിച്ചു വളരെ മനസ്താപപ്പെടുകയും, ഡാക്ടരെ വരുത്തി ജാഗ്രതയായി ചികിത്സിപ്പിക്കുന്നതിന്ന ശട്ടം കെട്ടുകയും ചെയ്തു. ഏതാനും ദിവസം കഴിഞ്ഞു പൂർണ്ണസുഖമായി തിരുവനന്തപുരത്തുനിന്നും മുഖം കാണിച്ചു യാത്രപറഞ്ഞു പുറപ്പെട്ടപ്പോൾ കല്പിച്ചു ഒരു അപ്പാത്തിക്കിരിയേയും മേനവന്റെ ദേഹരക്ഷയെപ്പറ്റി സൂക്ഷിച്ചുകൊള്ളുവാനായി അയച്ചു കൊടുത്തു. ഇതിനെപ്പറ്റി മക്കൾക്ക് അയച്ച ഒരു എഴുത്തിൽ ഇപ്രകാരം കാണുന്നു..............നമ്മുടെ കരുണാനിധിയായ മഹാരാജാവു തിരുമനസ്സുകൊണ്ട, എന്റെ കൃപയാൽ എന്റെ ദേഹസുഖത്തെ നോക്കിക്കൊള്ളുവാൻ ഒരു രണ്ടാംക്ലാസ് അപ്പാത്തിക്കിരിയെ അനുവദിച്ചുതന്നു." ഈ അപ്പാത്തിക്കിരി വേലുപ്പിള്ള ആയിരുന്നു. മേന

വരൻറ കൂടെ ചേൎത്തലെ താമസിക്കുന്നതിനും അദ്ദേഹത്തിൻെറ ശരീരസൌഖ്യത്തെപ്പററി പ്രത്യേകം നോക്കുന്നതിനുമായിട്ടാണ് കല്പിച്ചയച്ചത്. കുറച്ചുനാൾകഴിഞ്ഞുടൻ, പിന്നീടു കൊട്ടാരം ഡാക്ടരായ സജ്ജൻവേലപ്പിള്ളക്കു പകരം, മിസ്റ്റർ. നീലകണ്ഠപിള്ള അപ്പോത്തിക്കിരിയെ അയച്ചു കൊടുത്തു. ഇദ്ദേഹം മേനവൻ പെൻഷൻ പററി പിരിയുന്നതുവരെയും കൂടെ തന്നെ ഇരുന്നു. ഇതു ഏററവും ഒരു വലിയ ബുദ്ധിമതിയും, തിരുമനസ്സിലെ ഒരു പ്രത്യേക തിരുവുള്ളവും ആണെന്നു പറയേണ്ടതില്ലല്ലോ.

കാസശ്വാസം പിടിപെട്ടതു അദ്ദേഹത്തെ കൂട കൂടെ ഉപദ്രവിച്ചും കൊണ്ടു തന്നെ ഇരുന്നു. ഇതോടുകൂടി ദേഹത്തിനു വലിയ ക്ഷീണവും ഉണ്ടായിത്തുടങ്ങി. ഒരു എഴുത്തിൽ അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു“..............................

..................................................

ഞാൻ പെൻഷൻ വാങ്ങാൻ തയാറായിരിക്കയാണ്. എന്നാൽ താമസിക്കുന്നതിൻെറ കാരണം ഞാൻ എഴുതുന്ന തിരുവിതാംകൂർ ചരിത്രം മുഴുവനും ആകാത്തതാണ്. ആ പുസ്തകം എഴുതി അച്ചടിച്ചു തീൎത്തു തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ സമൎപ്പിച്ചാൽ ഉടൻ ഉദ്യോഗത്തിൽ നിന്നും പിരിയാൻ തയാറാണ്. ആദ്യം ഞാൻ ഉദ്ദേശിച്ചിരുന്നതു നിങ്ങൾ രണ്ടാളുടേയും പഠിത്തം കഴിഞ്ഞു രണ്ടുപേരേയും ഒരു നല്ലസ്ഥിതിയിൽ ആക്കിയതിൽ പിന്നീട ജോലിയിൽനിന്നും പിരിയണം എന്നായിരുന്നു.

എന്നാൽ എന്റെ ദേഹസ്ഥിതിക്കു അതു സാധിക്കു മെന്നു തോന്നുന്നില്ല. എനിക്കു അതേപ്പററി മനസ്താപവും ഇല്ല. എല്ലാവൎക്കും വേണ്ടതുപോലെ ചെയ്തു കൊടുക്കുന്ന ഈശ്വരൻ ഉണ്ടു്. അദ്ദേഹം നിങ്ങൾക്കു വേണ്ടതും ചെയ്യുന്നതാണ്................................"

ശങ്കുണ്ണിമേനവൻ മരിക്കുന്നതിന്മുമ്പു രണ്ടുമക്കളും ബി. എ. പരീക്ഷ ജയിച്ചുകഴിഞ്ഞു. ശങ്കരമേനവൻ ൧൮൭൮-ലും പത്മനാഭമേനവൻ ൧൮൮൦-ലും ബി. എ. പരീക്ഷ ജയിച്ചു. ശങ്കരമേനവൻ ലാക്ലാസിൽ ചേൎന്നു പഠിക്കുവാൻ അനുവാദം കിട്ടുന്നതിന്നു അച്ഛനോടു അപേക്ഷിച്ചു. അതിന്നു അദ്ദേഹം വിസമ്മതം ഒന്നും പറഞ്ഞില്ല. മക്കൾ രണ്ടുപേരും തിരുവിതാംകൂർ സൎക്കാർ സൎവീസിൽ ചേരണം എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. ശങ്കരമേനവൻ മദ്രാസിൽ ബി. എൽ ക്ലാസിൽ ചേൎന്നു ജയിച്ചു തിരുവിതാംകൂർ സൎവ്വീസിൽ ചേരാം എന്നു പറഞ്ഞതിൽ പിന്നീടാണു് ശങ്കുണ്ണിമേനവൻ ബി. എൽ. ക്ലാസിൽ ചേരുവാനുള്ള മകന്റെ അപേക്ഷയെ സന്തോഷമായി സമ്മതിച്ചതു്. മഹാരാജാവു തിരുമനസ്സുകൊണ്ടും, ദിവാൻജിയും ശങ്കരമേനവനു നല്ല ഉദ്യോഗം കൊടുക്കാമെന്നു സമ്മതിച്ചിട്ടുണ്ടായിരുന്നു. അതാണു് ശങ്കുണ്ണിമേനവൻ ഇത്ര നിർബന്ധംകാണിച്ചതു. ശങ്കരമേനവനു അയച്ച ഒരു എഴുത്തിൽ ഇപ്രകാരം എഴുതിയിരുന്നു...............

"ലാകോർസ് തീരുന്നതിനുമുമ്പുതന്നെ തിരുവിതാംകൂറിൽനിന്നും എന്തെങ്കിലും ഉദ്യോഗത്തിനു എഴുതിവ

ന്നാൽ സന്തോഷത്തോടെ സ്വീകരിച്ചുകൊള്ളണം. ശമ്പളത്തുകയെപ്പററി ഗൌനിച്ചിട്ടാവശ്യമില്ല. എന്തായാലും സ്വീകരിച്ചുകൊള്ളണം. സ്വരാജ്യത്തെയും, രാജാവിനേയും സേവിക്കേണ്ടതു പ്രജകളുടെ കടമയാണ്........" എന്നാൽ വിചാരിച്ചതു പോലെ യാതൊരു ഉത്തരവും വന്നില്ല. പിന്നീട ഒരെഴുത്തിൽ ഇങ്ങിനെ കാണുന്നു. "......നിനക്കുവേറെ എന്തൊരു നല്ല പദവിക്കാണ് യോഗം. അതു താമസിയാതെ കിട്ടുന്നതാണ് ദിവാൻജിയും, പേഷ്കാർ രാമരായരും ഈ അഭിപ്രായക്കാരാണ് "......സന്തോഷസൂചകമായും, അനുഗ്രഹത്തോടുംകൂടി പറഞ്ഞ ഈ വാക്ക പാഴായിപ്പോയില്ല. ശങ്കരമേനവൻ ഈശ്വരകൃപകൊണ്ടു ഒടുവിൽ തിരുവിതാംകൂറിൽതന്നെ ഒരു നല്ല ഉന്നതപദവിയെ പ്രാപിച്ചു.

പത്മനാഭമേനവനു നിശ്ചയമായും തിരുവിതാംകൂർ സക്കാരിൽ ഒരു ഉദ്യോഗം കിട്ടും എന്നു ശങ്കുണ്ണിമേനവനു അഭിപ്രായം ഉണ്ടായിരുന്നു. അതിനാൽ ആണ് ലാക്ലാസിൽ ചേരേണ്ട എന്നു എഴുതി അയച്ചതു. ദിവാൻജിയുടെ അടുക്കൽ പ്രത്യേകമായി പറഞ്ഞു ഹജൂർകച്ചേരിയിൽ ഒരു ഉദ്യോഗം കൊടുക്കുന്നതിനും വേണ്ട ജാഗ്രത ചെയ്തിരുന്നു. എന്നാൽ ദിവാൻജിയുടെ അഭിപ്രായം പത്മനാഭമേനവനും ലാക്ലാസിൽ ചേർന്നുപഠിക്കണമെന്നായിരുന്നു. ആദ്യം പത്മനാഭമേനവനു I. C. S. പരീക്ഷക്കുപോകണം എന്നു മോഹം ഉണ്ടായി. ഈ അഭിപ്രായം അച്ഛനെ അറിയിച്ചപ്പോൾ, അതു പത്മനാഭമേനവനെ

സംബന്ധിച്ചിടത്തോളം വളരെ നല്ലതാണെന്നും, ഈ പ്രസിഡൻസിയിൽ എവിടെ എങ്കിലും ചെന്നു ജോലിനോക്കേണ്ടിവരുന്നതാകയാൽ അദ്ദേഹത്തിന്റെ ബന്ധുക്കൾക്കു യാതൊരു ഉപയോഗവും ഇല്ലെന്നും, അതിനാൽ ആ അഭിപ്രായം വേണ്ടെന്നുവെക്കണം എന്നും, എഴുതിഅയച്ചു. അതിനാൽ അച്ഛന്റെ മരണശേഷം പത്മനാഭമേനവൻ ലാ ക്ലാസിൽ ചേൎന്നുപഠിച്ചു ൧൮൮൪-ൽ ബി. എൽ പാസായി. ആദ്യംകുറേക്കാലം പത്മനാഭമേനവൻ അഡ്വൊക്കേറ്റു ജനറലായിരുന്ന മിസ്റ്റർ ഷെപ്പൎഡ്‌ധൊരയുടെ അടുക്കൽ അപ്രെണ്ടിസ്സായിരുന്നു. പിന്നീടു ൧൮൮൫-ഏപ്രിൽ ൧൩-ാംനു- മദ്രാസ് ഹൈക്കോടതി വക്കീലായി. എന്നാൽ തന്റെ അമ്മയുടെ വയസ്സുകാലത്തു അടുത്തുണ്ടായിരിക്കേണ്ടതു ആവശ്യമാണ് എന്നുള്ള ഉദ്ദേശത്തോടുകൂടി എറണാകുളത്തു താമസമാക്കി അവിടത്തെ ചീഫ്കോടതിയിൽ വ്യവഹരിച്ചുതുടങ്ങി. ൧൮൯൩-ാമാണ്ടിടക്കു പത്മനാഭമേനവനു അച്ഛന്റെ ഇച്ഛാനുസരണം തിരുവിതാംകൂർ സൎവീസിൽ ചേരണമെന്നുള്ള അഭിപ്രായം ഉണ്ടായി. അന്നു തിരുവിതാംകൂറിൽ ജഡ്ജിയായിരുന്ന മരതകവേലു മുതലിയാർ മരിച്ചു ഒഴിവു കാണിച്ചു ഹൈക്കോടതിക്കു ഒരു അപേക്ഷ അയച്ചു. എന്നാൽ അപേക്ഷ അയച്ചതു വളരെ താമസിച്ചുപോകയാൽ ആ ഒഴിവിൽ ഉദ്യോഗംകിട്ടിയില്ല. മഹാരാജാവുതിരുമനസ്സുകൊണ്ടു നാടുനീങ്ങിയ കേരളവൎമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു അയച്ച ഒരു എഴുത്തിൽ പത്മനാഭമേനവനു ഒരു ഉദ്യോഗം കൊടു

ക്കാൻ അവിടയ്ക്കു വളരെ സന്തോഷമാണെന്നും, ഹൈക്കോടതിയിൽ നിന്നും ഇനി എന്തെങ്കിലും ഉദ്യോഗത്തിനു പത്മനാഭമേനവനെ ശുപാർശ ചെയ്യുന്നപക്ഷം നിശ്ചയമായും അനുവദിക്കാൻ തയ്യാറായിരിക്കുന്നുവെന്നും മററും പ്രസ്താവിച്ചിരുന്നു. എന്നാൽ ഹൈക്കോടതിയിൽ കൊടുത്ത അപേക്ഷയ്ക്കു മറുപടിയായി "ആ ഒഴിവിൽ ആളെ നിയമിച്ചുപോയെന്നു പറഞ്ഞതുകൂടാതെ ൧൫൦ രൂപാശമ്പളമുള്ള ഒരു ഒന്നാംഗ്രേഡ് മുൻസിഫ് ഉദ്യോഗം സ്വീകരിക്കാൻ സമ്മതമുണ്ടോ എന്നുകൂടി ചോദിച്ചിരുന്നു. ഇതു പത്മനാഭമേനവൻ വന്ദനപുരസ്സരം വേണ്ടെന്നു പറഞ്ഞു. അതോടുകൂടി സക്കാർ ഉദ്യോഗത്തിൽ പ്രവേശിക്കണമെന്നുള്ള ആലോചനയും നിർത്തിവച്ചു. അന്നു ഉദ്യോഗത്തിൽ കയറിയിരുന്നു എങ്കിൽ നിശ്ചയമായും അദ്ദേഹം തിരുവിതാംകൂർ സവ്വീസിൽ ഒരു വലിയ ഉദ്യോഗത്തിൽ വന്നിരിക്കുമായിരുന്നു. എന്നാൽ അധികം താമസിയാതെ അദ്ദേഹം തിരുവിതാംകൂർ ഹൈക്കോടതി വക്കീലായി തിരുവനന്തപുരത്തു വന്നു താമസിച്ചു. തിരുവനന്തപുരത്തും എറണാകുളത്തെപ്പോലെ തന്നെ പത്മനാഭമേനവനു ധാരാളം കേസുകൾ കിട്ടുകയും അന്നത്തെ വക്കീലന്മാരിൽ ഒരു പ്രധാനസ്ഥാനം ലഭിക്കയും ചെയ്തിട്ടുണ്ട്. എന്നാൽ ഇവിടെ അധികനാൾ താമസിക്കാൻ ഇടവന്നില്ല. എന്തെന്നാൽ തന്റെ കാരണവൻ മരിക്കയാൽ ഇടപ്പള്ളിയിൽ ഉള്ള സ്വന്തജോലികൾ നോക്കുന്നതിനും മററും വേറെ ആരും ഇല്ലാതിരുന്നതുകൊണ്ടു ഇടപ്പള്ളിക്കു സമീപം താമസി

ക്കേണ്ടുന്ന ആവശ്യം നേരിട്ടു. അതിനാൽ വീണ്ടും മേനവൻ എറണാകുളത്തു വന്നു വക്കീൽപണി തുടങ്ങി. ഇവിടെ വളരെക്കാലം ഒരു ഒന്നാന്തരം വക്കീലായി നല്ല പേരു സമ്പാദിച്ചു ശേഷം വിശ്രമസുഖം അനുഭവിച്ചുകൊണ്ടു എറണാകുളത്തും, തൃശ്ശിവപേരൂരും, ആലുവായിലും ഉള്ള സ്വന്തഗൃഹങ്ങളിൽ സൌകര്യം പോലെ മാറി മാറി താമസിച്ചു വന്നു. പത്മനാഭമേനവൻ കുറെക്കാലം തിരുവിതാംകൂർ നിയമ നിർമ്മാണസഭയിലെ ഒരു അനുദ്യോഗസ്ഥ സാമാജികനായും ഇരുന്നിട്ടുണ്ടു. അന്നത്തെ തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിമാരായിരുന്ന വെങ്കോബാചാരിയർ, കുഞ്ഞുരാമൻനായർ മുതൽ പേർ പത്മനാഭമേനവന്റെ സാമർത്ഥ്യത്തെയും മററും പററി വളരെ പ്രശംസിച്ചിട്ടുണ്ടു.

ഇങ്ങനെ ശങ്കുണ്ണി മേനവന്റെ ആണ്മക്കളും ഈശ്വരകാരുണ്യത്താലും അച്ഛന്റെ ഗാഢമായ അനുഗ്രഹത്താലും ഏററവും നല്ല സ്ഥിതിയെ പ്രാപിച്ചു.

മിസ്റ്റർ ശങ്കരമേനവനും മിസ്റ്റർ പത്മനാഭമേനവനും ചെറുപ്പത്തിൽ തിരുവനന്തപുരത്തു താമസിച്ചു പഠിച്ചിരുന്ന സമയം നാടുനീങ്ങിയ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അനുവാദപ്രകാരം കൊട്ടാരത്തിൽ കൊച്ചുതമ്പുരാക്കന്മാരുടെ കൂടെ എല്ലാം സഹവാസം ചെയ്തുവന്നിരുന്നു. മിസ്റ്റർ പത്മനാഭമേനവൻ ഇയ്യിടെ കൊച്ചിരാജ്യചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തിയ സമയം ആ പുസ്തകം വായിച്ചു അതിന്റെ ഒരു നിരൂപണം വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു എഴു



കെ. പി. പത്മനാഭമേനോൻ ബി. എ, ബി. എൽ:

ളുകയുണ്ടായി. ആ നിരൂപണത്തിൽ ഈ പുസ്തകത്തിന്റെ യോഗ്യതകളെപ്പററി പ്രശംസിച്ചു പറഞ്ഞിട്ടുള്ളതിനു പുറമെ പത്മനാഭമേനവന്റെ ചെറുപ്പകാലത്തെ സ്ഥിതിയെപ്പററി കൂടെ പ്രസ്താവിച്ചിരുന്നു. ആ നിരൂപണത്തിന്റെ ഒരു പ്രതി താഴെ ചേർക്കുന്നു:—

## കൊച്ചീരാജ്യചരിത്രം.

[കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട്-]

ഉദ്ദേശം ആയിരത്തെണ്ണൂററെഴുപതു വശങ്ങളിൽ രണ്ടുഭാഗങ്ങളായി അച്ചടിക്കപ്പെട്ടിട്ടുള്ള ഈ ചരിത്രഗ്രന്ഥത്തിന്റെ നിർമ്മാതാവായ ഹൈക്കോടതി വക്കീൽ കെ. പി. പത്മനാഭമേനോൻ ബി. ഏ. ബി. എൽ. എം. ആർ. ഏ. എസ്സി-നെ കേട്ടറിവില്ലാത്ത കേരളീയ ഭാഷാഭിമാനികൾ വളരെ ഉണ്ടായിരിക്കയില്ല. കല്ഹണന്റെ 'രാജതരംഗിണി'യൊഴിച്ചു പ്രാചീന സംസ്കൃതസാഹിത്യത്തിൽ പറയത്തക്കവണ്ണമുള്ള ചരിത്ര ഗ്രന്ഥങ്ങൾ യാതൊന്നും ഇല്ല. ഭട്ടബാണന്റെ 'ഹർഷചരിത'ത്തിലും ബിൽഹണന്റെ 'വിക്രമാങ്കദേവചരിത'ത്തിലും നിന്നു നമുക്കു ചരിത്രവിഷയത്തിൽ യാതൊരു വിശേഷജ്ഞാനവും സിദ്ധിക്കുന്നില്ല. അബുൽഫാസൽ, ഫെറിഷാ മുതലായ ഇൻഡ്യയിലെ ചരിത്രകാരന്മാർ എല്ലാം മഹമ്മദീയരായിരുന്നു. ഹിന്തുക്കൾക്കു ചരിത്രനിർമ്മാണത്തിൽ വാസനയും ഔത്സുക്യവുമില്ലെന്നു അപവാദം സമീപകാലംവരെ നിലനിന്നുപോരികയും ചെയ്തു.

ഇൻഡ്യയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനുണ്ടായ പ്രചുരപ്രചാരത്തോടുകൂടിയാണ് ഈ നിലക്കു ഒരു മാററം സംഭവിച്ചതു്. ജേംസ്‌മിൽ, എൽഫിൻസ്റ്റൺ മുതലായ പാശ്ചാത്യപണ്ഡിതന്മാർ ഇൻഡ്യാചരിത്രത്തെ ആസ്പദമാക്കി പല വിശിഷ്ടഗ്രന്ഥങ്ങളും എഴുതിയതുകണ്ടപ്പോൾ ഹിന്ദുക്കൾക്കും ആ മാർഗ്ഗത്തിൽ സഞ്ചരിക്കാൻ അഭിരുചി തോന്നിത്തുടങ്ങി. അവരെ അനുകരിച്ചു തിരുവിതാംകൂർ സംസ്ഥാനത്തിനു ആദ്യകാലംമുതൽക്കുള്ള ഒരു ചരിത്രം എഴുതിയതു പത്മനാഭമേനവന്റെ അച്ഛൻ പരേതനായ ശങ്കുണ്ണിമേനോനായിരുന്നു. അപൂർണ്ണമായ ആ ചരിത്രപുസ്തകം തന്നെയാണു ഇന്നും തദ്വിഷയത്തിൽ പ്രമാണഗ്രന്ഥമായി നിൽക്കുന്നതു. സുന്ദരംപിള്ള, വെങ്കയ്യാ, കൃഷ്ണശാസ്ത്രി, ഗണേശപിള്ള, ഗോപീനാഥറാവു മുതലായ പുരാണവൃത്തപരിശോധകന്മാരുടെ പരിശ്രമത്തിന്റെ ഫലമായി നമുക്കു സിദ്ധിച്ചിട്ടുള്ള അറിവു വളരെയുണ്ടു്. അതെല്ലാം കൂട്ടിച്ചേർത്തും അത്യന്തവിശ്വസനീയങ്ങളല്ലാത്ത ഐതിഹ്യങ്ങളെ തള്ളിയും കൂലംകഷമായ ഒരു തിരുവിതാംകൂർ ചരിത്രം എഴുതാനുള്ള കാലം സമീപിച്ചിരിക്കുന്നു. എന്നിരുന്നാലും ശങ്കുണ്ണിമേനോന്റെ പ്രയത്നത്തെ കേരളീയർ ഒരു കാലത്തും വിസ്മരിക്കാവുന്നതല്ല. 'യഥാബീജസ്തഥാങ്കുരഃ' എന്നുള്ളതു പോലെ ചരിത്രഗ്രന്ഥവാസന പത്മനാഭമേനോനു ജന്മസിദ്ധമാണെന്നു ഞാൻ ഇനി പ്രത്യേകിച്ചുപറയേണ്ടതില്ലല്ലോ. ഉദ്ദേശം ഇരുപത്തഞ്ചു കൊല്ലങ്ങൾക്കുമുമ്പുതന്നെ അദ്ദേഹം കേരളചരിത്രവിഷയകങ്ങളായ ഉപന്യാസങ്ങൾ എഴുതി

എറണാകുളം കാളേജ് ലിററററി യൂണിയൻ മുതലായ
സമാജങ്ങളുടെ ആഭിമുഖ്യത്തിൽ വായിച്ചിട്ടുള്ളവ
എനിക്കറിയാം. കൊച്ചിയിൽ സീ. വി. സുബ്രഹ്മണ്യ
യ്യർ നടത്തിക്കൊണ്ടിരുന്ന 'മലബാർ കാർട്ടർലി
റിവ്യൂ' എന്ന പത്രഗ്രന്ഥത്തിലും അദ്ദേഹത്തിന്റെ
ഏതദ്വിഷയങ്ങളായ അനേകം ഉപന്യാസങ്ങൾ
പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. പത്മനാഭമേനോൻ അ
ന്നും ഇന്നും എന്നും കേരളീയചരിത്ര പഠനത്തിൽ
പരമോത്സുകനായിട്ടല്ലാതെ കാണപ്പെട്ടിട്ടില്ല. അങ്ങി
നെ വാസനകൊണ്ടും അഭ്യാസംകൊണ്ടും എല്ലാ പ്ര
കാരത്തിലും യോഗ്യതസിദ്ധിച്ചിട്ടുള്ള ഒരു പണ്ഡിത
ന്റെ കൃതിയാണ് 'കൊച്ചീരാജ്യചരിത്രം' എന്നുള്ള
തിനു അതിലെ ഓരോ വാക്യവും ദൃഷ്ടാന്തമാണ്.

കേരളചരിത്രത്തെ ക്രമാകർഷമായി പ്രതിപാദി
ക്കുന്ന ഗ്രന്ഥങ്ങൾ ഒന്നും തന്നെ ഇല്ല. 'കേരളോ
ല്പത്തി' 'കേരളമാഹാത്മ്യം' ഇവയെ ചരിത്രഗ്രന്ഥ
ങ്ങളെന്നുതന്നെ പറയാൻ പാടുണ്ടെന്നു തോന്നുന്നില്ല.
പിന്നെ പ്രധാനമായി ഗണിക്കേണ്ടതു ശങ്കുണ്ണിമേ
നോന്റെ 'തിരുവിതാംകൂർ ചരിത്രം' നാഗമയ്യയുടെ
'തിരുവിതാംകൂർ സ്റ്റേറ്റുമാന്യുവൽ' പി. സി. അച്യു
തമേനോന്റെ 'കൊച്ചീസ്റ്റേറ്റുമാന്യുവൽ' ലോഗൻ
സായിപ്പിന്റെ 'മലബാർമാന്യുവൽ' ഇവയെയാണ്.
ഇവയ്ക്കു ഓരോന്നിനും ഓരോ വിധത്തിലുള്ള അപൂ
ർണ്ണതയുമുണ്ട്. എന്നാൽ പത്മനാഭമേനോന്റെ 'കൊ
ച്ചീരാജ്യചരിത്രം' അത്യന്തം യുക്തിയുക്തമായും സവി
സ്തരമായും സർവ്വതോമുഖമായുമിരിക്കുന്നു. ഈ പുസ്തക

നിൎമ്മാണത്തിനുവേണ്ടി ഗ്രന്ഥകൎത്താവു വായിച്ചിട്ടുള്ള പുസ്തകങ്ങൾക്കു കണക്കില്ല. സംസ്കൃതം, മലയാളം, തമിഴ്, ഇംഗ്ലീഷ് ഈ ഭാഷകളിലു ഏതെല്ലാം ഇതേവരെ അച്ചടിക്കപ്പെട്ടിട്ടുള്ള പുസ്തകങ്ങൾ ഒക്കെയും നോക്കി പത്മനാഭമേനോൻ തനിക്കു ആവശ്യമുള്ള നോട്ടുകൾ കുറിച്ചെടുത്തിട്ടുണ്ടു്. ഇതു എത്രമാത്രം ശ്രമസാദ്ധ്യമായ ഒരു പ്രവൃത്തിയാണെന്നു് പറയേണ്ടതില്ലല്ലോ. 'കൊച്ചിരാജ്യചരിത്രം' എന്നാണു് പുസ്തകത്തിന്റെ പേരെങ്കിലും ഇതു വായിച്ചാൽ ബ്രിട്ടീഷ് മലബാറിന്റെയും തിരുവിതാംകൂറിന്റെയും ചരിത്രവും ഏറക്കുറെ മനസ്സിലാകാവുന്നതാണ്. വിശേഷിച്ചു് ഒന്നാം ഭാഗത്തിൽ കേരളത്തിന്റെ പൂൎവ്വചരിത്രം, പുരാതന രാജ്യഭാര സമ്പ്രദായം, നായർഭടന്മാരും ചില പുരാതന നടപ്പുകളും നായന്മാരുടെ യുദ്ധരീതിയും അവരുടെ ആയുധങ്ങളും, ചേരവും കേരളവും, പൂൎവ്വകാലത്തെ ജനസമുദായ സ്ഥിതി ജാതിമതാചാരങ്ങൾ, ക്ഷേത്രങ്ങളുടെയും ദേവസ്വങ്ങളുടെയും ഉല്പത്തിയും അവയുടെ ഭരണസമ്പ്രദായവും, പോൎത്തുഗീസ് കാലത്തിലെ ജനസമുദായാവസ്ഥ, വസ്തുഅനുഭവവും കൃഷിസമ്പ്രദായവും, ഭാഷയും സാഹിത്യവും, എന്നീ വിഷയങ്ങളെ വിവരിക്കുന്ന അദ്ധ്യായങ്ങളും, ൨-ാം ഭാഗത്തിൽ ൧൫ മുതൽ ൧൮ വരെയും ൨൩-ം ൨൪-ം അദ്ധ്യായങ്ങളും കേരളത്തെ പരക്കെ സംബന്ധിക്കുന്നവയാണു്.

നിഷ്പക്ഷത, സൂക്ഷ്മദൃഷ്ടി, ഇവ ഒരു ചരിത്രകാരനു് അത്യന്താപേക്ഷിതങ്ങളായ ഗുണങ്ങളാകുന്നു. ഇവരണ്ടും പത്മനാഭമേനവനു് പൂൎണ്ണമായിട്ടുണ്ടു

നമുക്ക് ഈ പുസ്തകത്തിലെ ഏതു ഭാഗം വായിച്ചുനോക്കിയാലും കാണാവുന്നതാണ്. കേരളത്തെപ്പററി പഴഗ്രന്ഥവരികളിലും, ചരിത്രഗ്രന്ഥങ്ങളിലും, വിദേശീയ ദേശസഞ്ചാര പുസ്തകങ്ങളിലും ചിന്നഭിന്നമായി കിടന്നിരുന്ന ചരിത്രശകലങ്ങളെ ഇത്രയും ഹൃദയംഗമമായും, ത്യാജ്യഗ്രാഹ്യ വിവേചനപൂർവ്വമായും ക്രോഡീകരിക്കുന്നതിന് മേനോനെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടും കഴിയുന്നതല്ലെന്നുള്ളതും തീച്ച്യയാണ്. മേലാൽ തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ രാജ്യങ്ങളിലുള്ള താമ്രശാസനങ്ങളും ശിലാലിഖിതങ്ങളും പൂണ്ണമായി പ്രസിദ്ധീകരിക്കുമ്പോഴും പോട്ട്ഗീസുകാരുടെ ആവിർഭാവംവരെയുള്ള ചരിത്രത്തിൽ ചിലഭാഗങ്ങൾ ഭേദപ്പെടുത്തേണ്ടതായി വരികയില്ലയോ എന്ന് എനിക്ക് സംശയമുണ്ട്. ഭാസ്കരരവിവർമ്മന്റെയും സ്ഥാണുരവിഗുപ്തന്റെയും കാലങ്ങളെ ഒന്നുകൂടി സൂക്ഷ്മമായി പര്യാലോചന ചെയ്യേണ്ടതായിരിക്കുന്നു. തിരുവിതാംകൂറിൽ രാജാക്കന്മാർക്ക് 'പുരളീശൻ' എന്ന നാമധേയം ഒരു കാലത്തും ഉണ്ടായിരുന്നതായിതോന്നുന്നില്ല. അതു കോട്ടയത്തു് രാജാക്കന്മാർക്കുള്ള ഒരു പേരാണ്. ഈ വിധത്തിൽ ചിലതെല്ലാം എടുത്തുകാണിക്കാമെങ്കിലും ഇത്രമഹത്തായ ഒരു ഗ്രന്ഥം മലയാളഭാഷയിൽ ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലെന്നു പറയുന്നതിനു എനിക്ക് ധൈര്യമുണ്ട്. ഇതു 'തരുണീ ചിരേണ സൂതേ' എന്ന മട്ടിലുള്ള ഒരു പ്രസിദ്ധീകരണമാണ്. ഈ 'തനയൻ' സകല മഹീപാലലാളിതനായിത്തീരുന്നതിനും സർവ്വഥാ യോഗ്യനാണ്.

അതിനാൽ പത്മനാഭമേനവന്റെ ഈ അതിവിശിഷ്ടമായ ഗ്രന്ഥത്തെ കേരളീയർ ഉചിതമായ വിധത്തിൽ ആദരിക്കുകയും അതിന്റെ നിർമ്മാതാവിന്റെ ഏതദ്വിഷയകമായ ഭഗീരഥപ്രയത്നത്തെ അഭിനന്ദിക്കുകയും ചെയ്യുമെന്നു ഞാൻ ആശംസിക്കുന്നു. പത്മനാഭമേനവൻ ഈ പുസ്തകത്തെ ഇംഗ്ലീഷിൽ എഴുതാത്തതു് അദ്ദേഹത്തിനു മാതൃഭാഷയോടുള്ള പ്രതിപത്തിക്കു് ഒരു ഉത്തമ നിദർശനമായിരിക്കുന്നു. ഈ പണ്ഡിതൻതന്നെ തന്റെ അച്ഛന്റെ തിരുവിതാംകൂർ ചരിത്രത്തിനേയും മന്നാടച്ചുവത്തു് പ്രസിദ്ധപ്പെടുത്തുന്നതു് എല്ലാംകൊണ്ടും ഉചിതമായിരിക്കും.

ഈ 'കൊച്ചീരാജ്യചരിത്ര'ത്തിന്റെ നിർമ്മാതാവായ പത്മനാഭമേനോനും ഇദ്ദേഹത്തിന്റെ ജ്യേഷ്ഠനായ പരേതനായ ഹൈക്കോർട്ട് ജഡ്ജി കെ. പി. ശങ്കരമേനോൻ ബി. ഏ., ബി. എൽ., എഫ്. എം. യൂവും ബാല്യം മുതൽക്കുതന്നെ എനിക്കു് നല്ലപോലെ പരിചിതന്മാരും എന്റെ വാത്സല്യപാത്രങ്ങളും ആയിരിക്കയും നാടുനീങ്ങിയ രേവതി തിരുനാൾ, മകയിരം തിരുനാൾ, അശ്വതി തിരുനാൾ ഈ കൊച്ചുതമ്പുരാക്കന്മാരെ ഞാൻ ഇംഗ്ലീഷ് പഠിപ്പിച്ചുകൊണ്ടിരുന്ന കാലത്തു് ആ തമ്പുരാക്കന്മാരുമായി സഹവാസത്തിനു് എല്ലാംകൊണ്ടും യോഗ്യന്മാരെന്നു കരുതി ഞാൻ ഇവരെ രണ്ടുപേരെയും കൂടക്കൂടെ കൊച്ചുതമ്പുരാക്കന്മാരുടെ വിദ്യാപരിശ്രമങ്ങളിൽ ചേർക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അക്കാലത്തുതന്നെ മെട്രിക്കുലേഷൻ പരീക്ഷയിൽ മാത്രം ജയിച്ചിട്ടുണ്ടായിരു

ന്ന ഈ യുവാക്കന്മാരുടെ ബുദ്ധിശക്തിയെ ഞാൻ നല്ലവണ്ണം പരീക്ഷിച്ചിട്ടുണ്ടായിരുന്നു. ജ്യേഷ്ഠനായ ശങ്കരമേനോൻ തന്റെ ബുദ്ധിശക്തിയെ വാസ്തവത്തിൽ അധികമായി പ്രകടനം ചെയ്തിരുന്നതുകൊണ്ട് നേരിട്ടു കണ്ടു സംസാരിക്കുന്നവക്ക് കുറെ അധികം സമർത്ഥനെന്നുള്ള ബോധത്തെ ജനിപ്പിച്ചു കൊണ്ടിരുന്നു. എന്നാൽ അനുജനായ പത്മനാഭമേനോൻ വളരെ കരുതലോടുകൂടി മിതമായി സംസാരിക്കുന്ന ശീലത്തോടുകൂടിയ സാമഗ്രാഹിയായ ഒരു യുവാവായിരുന്നു. എനിക്ക് അന്നുതന്നെ പത്മനാഭമേനോന്റെ കുശാഗ്രബുദ്ധിത്വത്തെകുറിച്ച് ബഹുമാനമുണ്ടായിരുന്നു. അതിൽപിന്നീടു പത്മനാഭമേനോനേക്കണ്ടു സംസാരിക്കാൻ വളരെ കാലം കഴിഞ്ഞേ എനിക്കു സംഗതിയുണ്ടായുള്ളു. ചരിത്രവിഷയകമായി നാനാവിധ ഗവേഷണങ്ങൾ ചെയ്ത് അനേകം തത്വങ്ങളെ കണ്ടുപിടിച്ചിട്ടുള്ള ഈ ഗംഭീരാശയനായ ഗ്രന്ഥകർത്താവ് ഇനിയും അനേക ഗ്രന്ഥങ്ങളെ നിർമ്മിച്ച് കേരളീയർക്ക് നൂതനങ്ങളായ അറിവുകളെ സമ്പാദിച്ചുകൊടുത്ത് ഏറിയൊരു കാലം മനോദേഹസുഖത്തോടുകൂടി ജീവിച്ചിരിക്കുന്നതിന് ശ്രീപത്മനാഭൻ സംഗതിവരുത്തട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഈ മുഖവുരയെ ഞാൻ ഇവിടെ അവസാനിപ്പിക്കുന്നു."

അച്ഛനമ്മമാരെപ്പോലെ മിസ്റ്റർ ശങ്കരമേനവനും, മിസ്റ്റർ പത്മനാഭമേനവനും സഹോദരി നാരായണിഅമ്മയും വലിയ ഈശ്വരഭക്തന്മാർ ആയിരുന്നു. ശങ്കരമേനവൻ രണ്ടു തവണ ഉത്തര ഇൻഡ്യയിലെ

പുണ്യസ്ഥലങ്ങൾ സന്ദർശിച്ചിട്ടുണ്ട്. ഇതിൽ ഒരിക്കൽ അദ്ദേഹം ഹരിദ്വാരത്തും പോയിരുന്നു. ആലുവായ്ക്കു സമീപം കാലടി എന്ന സ്ഥലത്തു ജഗദ് ഗുരു ശ്രീശങ്കരാചാര്യർ സ്വാമിയുടെ ജനന സ്ഥലത്തു ഇയ്യിടെ കെട്ടീട്ടുള്ള ക്ഷേത്രം പണിസംബന്ധിച്ചു അദ്ദേഹം വളരെ സഹായം ചെയ്തിട്ടുണ്ട്. ആചാര്യസ്വാമി അവർകൾ ശങ്കരമേനവനെ ഒരു ശരിയായ ഭക്തനായി സ്വീകരിച്ചു അദ്ദേഹത്തിനു ഉപദേശങ്ങളും കൊടുത്തിട്ടുണ്ട്. ശങ്കരമേനവൻ ഇയ്യിടെ മാത്രമാണ് പരമഗതിയെ പ്രാപിച്ചതു്.

മിസ്റ്റർ കെ. പി. പത്മനാഭമേനവനും ശങ്കരമേനവനെപ്പോലെ തന്നെ ആദ്യം തിരുവിതാംകൂർ സർവ്വീസിൽ കയറാൻ ആലോചിച്ചു. മഹാരാജാവു തിരുമനസ്സുകൊണ്ടും, ദിവാൻജിയും മിസ്റ്റർ പത്മനാഭമേനവനു ജുഡിഷ്യൽ ഡിപ്പാർട്ടുമെന്റിൽ ഒരു നല്ല ഉദ്യോഗം കൊടുക്കാമെന്നും പറഞ്ഞിരുന്നു എന്നാൽ എന്തോ ചില കാരണവശാൽ അദ്ദേഹം വക്കീലായിട്ടു തന്നെ കഴിച്ചുകൂട്ടി. തിരുവിതാംകൂർ ഹൈക്കോടതി വക്കീലായും, മദ്രാസ് ഹൈക്കോടതിവക്കീലായും, എറണാകുളം ചീഫ് കോടതി വക്കീലായും അദ്ദേഹം വളരെക്കാലം ഇരുന്നിട്ടുണ്ട്. ഇതുകൂടാതെ തിരുവിതാംകൂർ നിയമനിർമ്മാണസഭ മെമ്പറായും, കൊച്ചിനായർ റഗുലേഷൻ കമ്മററിയിലെ മെമ്പറായും, ഇരുന്നിട്ടുണ്ട്. മിസ്റ്റർ പത്മനാഭമേനവനും കാശിരാമേശ്വരം മുതലായ സ്ഥലങ്ങളിൽ ഒന്നിലധികം തവണ തീർത്ഥയാത്രക്കായി പോയിട്ടുണ്ട്. കാശിയാത്രയിൽ അദ്ദേഹം

എഴുതിയിട്ടുള്ള ഡയറിയിൽ ഏതാനും ഭാഗം ഈയ്യിടെ "Western Star" എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു ഏററവും രസകരവും, ആ സ്ഥലങ്ങളിലേക്കു പോകുന്നവൎക്കു ഏററവും ഉപകാരപ്രദവും ആയിട്ടുള്ളതാണു്. മിസ്റ്റർ പത്മനാഭമേനവൻ ഇംഗ്ലീഷിലും മലയാളത്തിലും ഓരോ പത്രങ്ങളിലും മാസികകളിലും എഴുതിയിട്ടുള്ള ലേഖനങ്ങൾ അദ്ദേഹത്തിന്റെ കൊച്ചിരാജ്യചരിത്രം ഇവയെല്ലാം മിസ്റ്റർ മേനവനു ഏററവും പ്രശംസനീയമായ ഒരു പേരിനെ സമ്പാദിച്ചുകൊടുത്തിട്ടുണ്ടു്. ഈ മഹാനും ഈയ്യിടെ മാത്രമാണു് പരലോകത്തെ പ്രാപിച്ചതു്.

മിസ്റ്റർ പത്മനാഭമേനവന്റെ സഹോദരി നാരായണി അമ്മ ഒരു നല്ല വിദുഷിയും സഹോദരനെപ്പോലെതന്നെ ഒരു വലിയ ഭക്തയുമാണു്. അവരുടെ സ്വന്തച്ചിലവിന്മേൽ കൈനിക്കര കൃഷ്ണസ്വാമി കോവിലിന്റെ മണ്ഡപം പുതുതായി പണിചെയ്യിച്ചു് ചെമ്പു ഇടുവിച്ചു. ഒരു നമ്പൂരി കന്യകാദാനം കഴിപ്പിച്ചു വച്ചു. ഇതുകൂടാതെ ഈശ്വരകാൎയ്യമായി അനവധിപണം ചെലവുചെയ്തിട്ടുണ്ടു്.

മിസ്റ്റർ പത്മനാഭമേനവന്റെ ഭാൎയ്യ ശ്രീമതി മാരാത്തു് പാറുക്കുട്ടിഅമ്മ, സത്യം, സ്വാഭിമാനം, ഈശ്വരഭക്തി, ഭൂതദയ മുതലായ സൽഗുണങ്ങളോടുകൂടിയ ഒരു ഉത്തമസ്ത്രീരത്നമാണു്. മിസ്റ്റർ പത്മനാഭമേനവനു പാറുക്കുട്ടിഅമ്മയെക്കുറിച്ചുള്ള അഭിപ്രായം എത്ര വിലയേറിയതായിരുന്നു എന്നു അദ്ദേഹം ൧൦൮൨-ാമാണ്ടിൽ എഴുതിവച്ചിട്ടുള്ള മരണപത്രം

ഏറക്കുറെ വ്യക്തമാക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഉൽകൃഷ്ടജ്ഞാനത്തിന്റെയും സമ്പൽസമൃദ്ധിയുടേയും കാലാന്തരപരിണാമത്തിന്റെ കാൎയ്യപരിപാടിയായിത്തീൎന്നിരിക്കുന്ന ആ മരണപത്രത്തിൽ പലടിക്കിലും പാറുക്കുട്ടിഅമ്മ തനിക്കു അനുരൂപയായ പത്നിയാണെന്നു പൂൎണ്ണബോദ്ധ്യമുള്ളതായി അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്. അതിനുംപുറമേ തന്റെ കാലശേഷം നടത്തേണ്ടതായി അദ്ദേഹം പാറുക്കുട്ടിഅമ്മയെ ചുമതലപ്പെടുത്തിയിരിക്കുന്ന ധൎമ്മവിഷയങ്ങളും കുടുംബകാൎയ്യങ്ങളും മുതലായവയിൽ ഉള്ള ഭാരവാഹിത്വവും വിവിധത്വവും ആലോചിച്ചുനോക്കിയാൽ പാറുക്കുട്ടി അമ്മയുടെ കാൎയ്യനിൎവ്വഹണ സാമൎത്ഥ്യവും കാൎയ്യബോധവും അദ്ദേഹത്തിന്നു വളരെ തൃപ്തികരമായിത്തന്നു ഭവനും കാണാവുന്നതാണ്.

മിസ്റ്റർ പത്മനാഭമേനവന്റെ മരണശേഷം പാറുക്കുട്ടിഅമ്മ അദ്ദേഹത്തിന്റെ അപരക്രിയകൾ എല്ലാം അദ്ദേഹത്തിന്റെ സ്ഥിതിക്കു തക്കവണ്ണം നടത്തിച്ചു. അദ്ദേഹം മരിച്ചതു് തൃശ്ശിവപേരൂർ തിരുവമ്പാടിയിൽ അദ്ദേഹം പാറുക്കുട്ടിഅമ്മക്കായി പണിയിപ്പിച്ചു കൊടുത്തിട്ടുള്ള ബങ്കളാവിൽ വച്ചായിരുന്നു. ഭൎത്താവിന്റെ അടിയന്തിരം മുതലായതുകഴിഞ്ഞു വളരെ താമസിയാതെ പാറുക്കുട്ടി അമ്മ എറണാകുളത്തേക്കു പോന്നു. അവിടെ താമസിച്ചുകൊണ്ടു് സഹോദരനായ മിസ്റ്റർ അച്യുതമേനവന്റെയും ഭൎത്താവിന്റെ പഴയ കാൎയ്യസ്ഥന്മാരുടെയും സഹായത്തോടുകൂടി മരണപത്രപ്രകാരമുള്ള ചുമതലകളെ ഓരോന്നായി നിൎവ്വഹിച്ചുതുടങ്ങി. ക്ഷേത്രംപണി, ധ

മ്മസ്ഥാപനങ്ങൾ, വിദ്യാഭ്യാസസ്ഥാപനങ്ങൾ, പുസ്തകങ്ങൾ അച്ചടിക്കുന്നതിനുള്ള ഏൎപ്പാടുകൾ, അദ്ദേഹത്തിന്റെ ബന്ധുക്കൾ വീട്ടുകാർ, ആശ്രിതന്മാർ, എന്നിവൎക്കായി വക നീക്കിയിട്ടുള്ള സ്വത്തുക്കളെ അതാതാളുകളെ ഏല്പിച്ചുകൊടുക്കൽ, ഇൻകംടാക്സ വിഷയമായി സംഖ്യകൾ ഒടുക്കിവക്കേണ്ട വകകൾ, എന്നിങ്ങനെയുള്ള കാൎയ്യങ്ങളിൽ ഒന്നുരണ്ടു എണ്ണങ്ങൾ അല്ലാത്തവയെല്ലാം ഭൎത്തൃമരണാനന്തരം ഒരു കൊല്ലത്തിനകത്തു് ചെയ്തു തീൎത്തിരിക്കുന്നു. മററുള്ളതും താമസം കൂടാതെ പൂൎത്തിയാക്കുവാൻ ജാഗ്രത ചെയ്തു വരുന്നുണ്ടു്.

൧൦൭൭-ാമാണ്ടിടക്കു ശങ്കുണ്ണിമേനവന്റെ മൂത്തപുത്രൻ മിസ്റ്റർ കെ. പി. ശങ്കരമേനവൻ നാഗർകോവിൽ സെഷ്യൻ ജഡ്ജിയായിരുന്നു. ആ സമയം അദ്ദേഹത്തെ കാണ്മാനായി അദ്ദേഹത്തിന്റെ അമ്മ പുറപ്പെട്ടു. മിസ്റ്റർ പത്മനാഭമേനവനും സഹോദരിയും അമ്മയോടുകൂടി നാഗർകോവിലിലേക്കു പോന്നു. പോകുന്ന വഴി തിരുവനന്തപുരത്തുവച്ചു ആ സ്ത്രീരത്നം മഹാരാജാവു തിരുമനസ്സിലെ മുഖം കാണിക്കയും കല്പിച്ചു അവൎക്കു വില പിടിച്ച ഒരു സാൽവ് സമ്മാനിക്കയുംചെയ്തു.

നാഗർ കോവിലിൽ താമസിക്കുമ്പോൾ അമ്മ അക്കൊല്ലത്തെ ശുചീന്ദ്രത്തു തേരോട്ടത്തിനു പോകുവാനായി പുറപ്പെട്ടു. എന്നാൽ പെട്ടെന്നു അവൎക്കു സുഖക്കേടുവരികയും ഇളയമകൻ മിസ്റ്റർ പത്മനാഭമേനവന്റെ മടിയിൽ ഇരുന്നു പെട്ടെന്നു പരലോകം പ്രാപിക്കയും ചെയ്തു, ശവദാഹം മൂത

ഖായവ അവിടെ സമീപമുള്ള ഒരു നദീതീരത്തു വച്ചു നടത്തപ്പെട്ടു.

പേഷ്കാർ ശങ്കുണ്ണിമേനവന്റെയും, ഭാര്യയായ പാർവ്വതി അമ്മയുടെയും, മരണം ജനങ്ങൾക്ക ഏററവും വിസ്മയത്തെ ഉണ്ടാക്കത്തക്ക വിധത്തിൽ യാതൊരു സുഖക്കേടും കഷ്ടപ്പാടുകളും കൂടാതെയായിരുന്നു. ഇവർ ചെയ്തിട്ടുള്ള പുണ്യങ്ങളുടെ ഫലമാണു ഇതു എന്നുള്ളതിനു യാതൊരു സംശയവുമില്ല. അവർ രണ്ടുപേരും അത്രഭാഗ്യവതികൾ തന്നെ. ശങ്കുണ്ണിമേനവൻ തന്റെ ഭാര്യ, മക്കൾ, മരുമക്കൾ ഇവരെയെല്ലാം പ്രീതിയോടെ സ്നേഹിക്കുന്ന ആളായിരുന്നു. അദ്ദേഹത്തിന്റെ ആശ്രിതന്മാരോടും സേവകരോടും അദ്ദേഹം കാണിച്ചു പോന്നിരുന്ന ദയ അളവററതായിരുന്നു. ഇവരോടു കാണിച്ചുവന്ന അപാരമായ ദയവും ദാക്ഷിണ്യവും ആണ് അദ്ദേഹത്തിന്റെ പേരിനു ചില ദോഷങ്ങൾ ഉണ്ടാക്കിയതു. ഇക്കൂട്ടർ കൈക്കൂലി മുതലായതു വാങ്ങിയും കൊണ്ടു സത്യസന്ധനായ മേനവന്റെ പേരിനെ ചീത്തയാക്കി.

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു സ്ഥലങ്ങളിലും അദ്ദേഹം അനവധി കുടുംബങ്ങൾക്ക പല വിധങ്ങളായ സഹായം ചെയ്തുകൊടുത്തിട്ടുണ്ട്. തന്റെ കീഴിലുള്ളവരോടു ഗർവ്വ് കാണിക്കുക, മേലുള്ള ഉദ്യോഗസ്ഥന്മാരോടു കിഴിയുക, ഇരുവക സ്വഭാവങ്ങൾ ഒന്നും ശങ്കുണ്ണി മേനവനുണ്ടായിരുന്നില്ല ശങ്കുണ്ണിമേനവൻ പേഷ്കാരായിവടക്കൻഡി

വിഷനിൽ വന്നസമയം ആ ഡിവിഷന്റെ വിസ്തീർണ്ണത ൩൨൫൦ ചതുരശ്രമൈൽ ആയിരുന്നു. അതായതു കൊച്ചിരാജ്യത്തെക്കാൾ രണ്ടരമടങ്ങ വലുതായിരുന്നു. അന്നു ആ ഡിവിഷൻ ൫ താലൂക്കുകളായി വിഭജിക്കപ്പെട്ടിരുന്നു. അന്നത്തെ പേഷ്കാരന്മാർക്കു ഇപ്പോഴത്തെപ്പോലെ റവന്യൂ, മജിസ്റ്റീരിയൽ, ഈ വക ഭരണം മാത്രമല്ല ഉണ്ടായിരുന്നതു്. മുമ്പു ചെയ്തിട്ടുള്ള ചില റിപ്പോർട്ടുകളിൽ നിന്നും അന്നത്തെ പേഷ്കാരന്മാർക്കു എന്തെല്ലാം തുറകളുടെ മേൽ ഭരണം ഉണ്ടായിരുന്നു എന്നു കാണാം. അന്നു ഡിവിഷൻ കച്ചേരിയിൽ പേഷ്കാരുടെ കീഴിൽ മുപ്പതു രൂപാ ശമ്പളത്തിൽ ഒരു ഡിവിഷൻ സമ്പ്രതിയും ഒരു റവന്യൂ ഹെഡ് ക്ലാർക്കു, ഒരു പോലീസു ഹെഡ് ക്ലാർക്കു, രണ്ടു എഴു ൬൦ പോലീസുദ്യോഗസ്ഥന്മാർ ഏതാനും ഗുമസ്താകൾ ഇത്രയും ഉണ്ടായിരുന്നു. ഇപ്പോൾ ഈ വടക്കൻ ഡിവിഷൻ ഭാഗിച്ചു കോട്ടയം ഡിവിഷൻ എന്നും, ദേവികുളം ഡിവിഷൻ എന്നും ഇങ്ങനെ രണ്ടു ഡിവിഷനാക്കിയിരിക്കുന്നു. കോട്ടയം ഡിവിഷന്റെ വിസ്തീർണ്ണത ൨൩൫൯-൭൪ ചതുരശ്ര മയിലും ദേവികുളം ഡിവിഷന്റെ വിസ്തീർണ്ണത ൫൨൭൮-൪൮ ചതുരശ്ര മയിലും ആണു്. ഈ രണ്ടു ഡിവിഷനിലേക്കും ൫൦൦ മുതൽ ൭൦൦ വരെ ശമ്പളമേർപ്പെടുത്തിയിട്ടോടു കൂടിയ ഓരോ പേഷ്കാരന്മാരും, ഓരോ അസിസ്റ്റന്റന്മാരും, അനേക മററു ഉദ്യോഗസ്ഥന്മാരും ഉണ്ടു്. മുമ്പുണ്ടായിരുന്നതിൽ നിന്നു അനേകം തുറകൾ പേഷ്കാർമാരുടെ കീഴിൽ നിന്നും എടുത്തു

വേറെ ഉദ്യോഗസ്ഥന്മാരെ ഏല്പിച്ചിട്ടും ഉണ്ട്. ശങ്കുണ്ണിമേനവൻ വടക്കൻ ഡിവിഷനിൽ പേഷ്കാരായി വന്നതു ൧൦൩൬-ാമാണ്ടാണ്. ൧൦൩൯-ാമാണ്ടു ഈ ഡിവിഷനിലെ മുതലെടുപ്പു ൮൦൯, ൪൧൪ രൂപാ ആയിരുന്നു. മേനവൻ വന്ന ൧൦൩൬-ാമാണ്ടു ൩൩,൭൪൦ രൂപാ കൂടുതൽ മുതലെടുപ്പു ഉണ്ടാക്കി. അങ്ങിനെ ൧൦൩൬-ലെ മുതലെടുപ്പ് ൮൪൩൦൪ രൂപാ ആയി. ൧൦൭൩-ാമാണ്ട് അതായതു മേനവൻ പെൻഷൻ വാങ്ങിയതിനു മുമ്പിലത്തെ കൊല്ലത്തിൽ ആ ഡിവിഷനിലെ മുതലെടുപ്പു ൧൩,൭൦,'൮൪൬ രൂപയും, ൧൦൭൪-ൽ (മേനവൻ പെൻഷൻപററി പിരിഞ്ഞ കൊല്ലത്തിൽ) മുതലെടുപ്പു ൧൭,൪൨,൪൭൦ രൂ. ൧൩ ച. ൧൦. കാശും ആകുന്നു. ഇതിൽനിന്നു മേനവൻ ചേർത്തല ഡിവിഷനിലെ മുതലെടുപ്പു വർദ്ധിപ്പിക്കുന്നതിലേക്കവേണ്ടി ചെയ്തിട്ടുള്ള ശ്രമങ്ങൾ എത്രത്തോളം ആയിരുന്നു എന്നു തെളിയുന്നു.

ഇങ്ങനെ എല്ലാം ഏററവും ശ്രമപ്പെട്ടു വളരെക്കാലം ചേർത്തല ഡിവിഷനെ ഭരിച്ച ശങ്കുണ്ണി മേനവൻ പെൻഷൻപററി പിരിഞ്ഞ ഉടൻ ആ ഡിവിഷനിലുള്ളവർ ൧൦൦൦ രൂപാവരെ വരിയിട്ടു ആയില്യംതിരുനാൾ തിരുമനസ്സിലേക്ക ശങ്കുണ്ണിമേനവൻ തിരുവിതാംകൂർ ചരിത്രം അടിയറവയ്ക്കുന്നതായി കാണിക്കുന്ന'' ഒരു പടം ചിത്രമെഴുത്തിൽ ഇന്ത്യയിലും യൂറോപ്പിലും പ്രസിദ്ധി സമ്പാദിച്ച കിളിമാന്തൂർ രവിവർമ്മകോയിത്തമ്പുരാനെക്കൊണ്ടു

എഴുതിച്ചു ചേൎത്തല ഡിവിഷൻ കച്ചേരിയിലൊ, തിരുവനന്തപുരത്തു കാഴ്ചബങ്കളാവിലൊ വയ്പി ക്കുന്നതിനു നിശ്ചയിച്ചു വേണ്ട ജാഗ്രതചെയ്തു. പടം എഴുതിത്തീൎന്ന ഉടൻ കോയിത്തമ്പുരാൻ അതിനെ പുത്തൻവേലിക്കരമെനവന്റെ താമസസ്ഥലത്തു അയച്ചുകൊടുത്തു. എന്നാൽ അതിനെ ഗ്രീഷ്യം ഇട്ടു നിശ്ചിത സ്ഥലത്തേക്കു അയച്ചുകൊടുക്കുന്നതിനു മുമ്പു ശങ്കുണ്ണി മേനവൻ ചരമഗതിയെ പ്രാപിച്ചു. പിന്നീടു ആ പടം അദ്ദേഹത്തിന്റെ മരുമക്കളുടെ കൈവശത്തിൽ ആയി. അവർ അതിനെ വച്ചുകൊണ്ടിരിരുന്നു. ആരും അതിനെപ്പററി പിന്നീടു അന്വേഷണം നടത്തുക ഉണ്ടായില്ല. ആ പടം ശരിയായി സൂക്ഷിക്കാത്തതിനാൽ ചില കേടുകൾ പററുകയും ഇപ്പോൾ പറവൂരിലെ ഒരു ചിത്രമെഴുത്തുകാരന്റെ കൈവശത്തിൽ ഇരിക്കയും ചെയ്യുന്നു. ഇനിയെങ്കിലും അതിനെശരിയാക്കി ജനങ്ങളുടെ താല്പൎയ്യമനുസരിച്ചു കോട്ടയം ഡിവിഷൻ കച്ചേരിയിലൊ കാഴ്ചബങ്കളാവിലൊ വയ്ക്കുന്നതിനു അവിടത്തുകാർ ശ്രമംചെയ്താൽ നന്നായിരിക്കും. ശങ്കുണ്ണിമേനവൻ ഈ രാജ്യത്തേക്കുവേണ്ടി ചെയ്തിട്ടുള്ള അളവററ പ്രയത്നങ്ങൾക്കു ഈ ബഹുമാനം ഒട്ടും കൂടുതൽ ആണെന്നു പറയാൻ പാടില്ല.

